# കല്യാണസൗഗന്ധികം

## ശീതങ്കൻ തുള്ളൽ.



നതുപോലെ ചിലർ അവരുടെ ദോഷങ്ങളെ സ്തുതിക്കുന്നതുമുണ്ടു്. സൂൎയ്യനിലെന്നപോലെ എഴുത്തച്ഛനിലാകട്ടെ താദൃശദോഷം പ്രത്യക്ഷമല്ല. കൂടാതെ ഹംസശ്രേഷ്ഠനായ സൂൎയ്യനെപ്പോലെ നമ്മുടെ അതിരററ ഭക്തിക്കും ആരാധനത്തിന്നും പാത്രീഭവിക്കുന്നതു പരമഹംസനായ എഴുത്തച്ഛനാണു്, നമ്പ്യാരും നേരെമറിച്ചു ചന്ദ്രനെന്നപോലെ നമ്പ്യാരോടു നമുക്കുള്ള പ്രീതിയും മൈത്രിയും എഴുത്തച്ഛനോടുണ്ടാവുന്നതല്ല. ഇതിന്നു നിദാനം സൂൎയ്യൻ പരമഹംസനാണെങ്കിലും ചണ്ഡാംശുവാകയാലും ചന്ദ്രൻ കളങ്കിയാണെങ്കിലും സുധാംശുവാകയാലുമായിരിക്കാം. ഇങ്ങനെ ഇവർ തമ്മിൽ വൈലക്ഷണ്യമുണ്ടെങ്കിലും ലോകത്തിന്റെ ക്ഷേമത്തിന്നും അഭിവൃദ്ധിക്കും സൂൎയ്യചന്ദ്രന്മാരെന്നപോലെ നമ്മുടെ സാഹിത്യലോകത്തിന്റെ നന്മക്കും വളൎച്ചക്കും കാരണഭൂതന്മാർ ഇരുവരും ഒരുപോലെയാണെന്നു പറയാം. എങ്ങനെയായാലും കേരളീയരുടെ ഇടയിൽ എഴുത്തച്ഛൻ രാമായണവും ഭാരതവുംകൊണ്ടു സമ്പാദിച്ച പ്രസിദ്ധിയാണു് കുഞ്ചൻനമ്പ്യാർ തുള്ളൽപ്പാട്ടുകൾകൊണ്ടു നേടിയിരിക്കുന്നതു്. രണ്ടുപേരുടേയും പോക്കു പക്ഷേ രണ്ടുവഴിക്കാണെന്നു മാത്രമേയുള്ളു. എഴുത്തച്ഛൻ കേരളീയരെ മുഴുവനും തന്റെ ശ്രോതാക്കളാക്കി സദാശിവവിശ്വാസത്തോടും സമഭാവനയോടുംകൂടി ആചാൎയ്യസ്ഥാനം സമ്പാദിക്കുകയാണെങ്കിൽ നമ്പ്യാർ പാമരജനങ്ങളേയും വിശിഷ്ടജാതികളെന്നു നടിക്കുന്ന ചില വിലാസപ്രിയന്മാരേയും വിഷയലമ്പടന്മാരായ പ്രഭുക്കന്മാരേയും സദസ്യരായി കല്പിച്ചു ലോകതന്ത്രജ്ഞന്റെ സ്ഥാനം കൈക്കൊള്ളുകയാണു ചെയ്യുന്നതു്. എങ്ങനെയായാലും കേരളീയരുടെ ഇടയിൽ ഇന്നെഴുത്തച്ഛനോളം പ്രസിദ്ധനായ ഒരു കവിയുണ്ടെങ്കിൽ അതു കലക്കത്തു കുഞ്ചൻനമ്പ്യാർതന്നെയാണു്.

നമ്പ്യാരുടെ ദേശം, കാലം, ആശ്രയഭൂതന്മാർ, ഇതരാ ന്മാർ

നമ്പ്യാരുടെ ജന്മദേശം തിരുവില്വാമലയ്ക്കടുത്ത കിള്ളിക്കുറിശ്ശിമംഗലവും ജനനം കൊല്ലവർഷം 880-മാണ്ടിന്നടുത്തുമാണെന്നു വിശ്വസിച്ചുവരുന്നു. ഇദ്ദേഹം ചെമ്പകശ്ശേരിരാജാവായ "ദേവനാരായണ"സ്വാമികളെ ആശ്രയിച്ചു അമ്പലപ്പുഴയും ചെമ്പകശ്ശേരിരാജ്യം മാൎത്താണ്ഡവൎമ്മമഹാരാജാവു 923-ൽ പിടി

ച്ചടങ്ങിയതിന്നു ശേഷം തിരുവനന്തപുരത്തും താമസിച്ചിരുന്നതായി വിചാരിപ്പാൻ വേണ്ട തെളിവുകൾ ഇദ്ദേഹത്തിൻെറ തുള്ളലുകളിൽ തന്നെ കാണുന്നുണ്ടു്.

നമ്പ്യാർ കിടങ്ങൂർക്ഷേത്രത്തിൽ ജോലിയുണ്ടായിരുന്ന തൻെറ അച്ഛനെ ഒരുമിച്ചു് അവിടെ താമസിക്കുകയും ക്രമേണ തെക്കുംകൂറ്റി, ചെമ്പകശ്ശേരിരാജാവു് എന്നിവരുമായി പരിചയപ്പെടുകയും ആ വഴിക്കു തൻെറ താമസം അമ്പലപ്പുഴ ആക്കുകയും ചെയ്തതായി വിചാരിക്കാമെന്നു ചിലർ പറയുന്നുണ്ടു്.

ക്ഷോണീമണ്ഡലം തന്നിലേകദേവ പുകഴ്‌ന്നോരു
ക്ഷോണീമാനായ ചീറൻ ദ്രോണമ്പള്ളിയാചാര്യൻ
ക്ഷീണമെന്നിയെ കാത്തിടേണമിപ്പൊളീശം
പ്രാണപഞ്ചകത്തിൻെറ ത്രാണത്തിന്നനുകൂലൻ
ആചാര്യോത്തമൻ ബാലാവലിയെന്നു പുകഴ്‌ന്നോരു
ശ്രീകാന്തസ്വരൂപൻെറ ചരണാംബുജം വന്ദിച്ചും
ആചാരോചിതം കൃപ്പ്ക്കവിത ചൊൽവാൻ തുടങ്ങുന്നേൻ.
(സഭാപ്രവേശം)

പരമപുരുഷചരണസരസിജസേവകൊണ്ടു സമസ്തവും
നരവര വിരവൊടുപലഭിച്ചൊരു സുരതരുക ലതകളഭിക്കുന്നു
നന്ദികാടവിനായകൻ ഗുരുബാലരവി പരദൈവതം
നന്ദി നൽകണമിന്നമെ..............................
(ത്രിപുരദഹനം)

ഇങ്ങനെ പല തുള്ളലുകളിലും കാണുന്നതുകൊണ്ടു നമ്പ്യാരുടെ ഗുരുനാഥന്മാർ ദ്രോണമ്പള്ളിബ്രാഹ്മണനും, നന്ദികാട്ടു് ഉണ്ണിരവിക്കുറുപ്പുമാണെന്നു നിശ്ചയിക്കാം. എന്നാൽ നമ്പ്യാരുടെ ആദ്യത്തെ തുള്ളൽ കല്യാണസൗഗന്ധികമാണെന്നു പലരും അഭിപ്രായമുള്ള സ്ഥിതിക്കു് അതിൽ,

നന്ദികാരുണ്യമാം തന്നിലെ വാഴുന്ന
മന്ദാരമാകുവാം ബാലരവിയുടെ
നന്ദിവരുത്തുന്ന കഴകകരിക്കാവി
ലിന്ദുചൂഡപ്രിയ വന്ദേഗണപതി

കൃത്യങ്ങളുമായിരിക്കുമോ അവയെപ്പററി വിശേഷിച്ചു നിർദ്ദേശിക്കാത്തതെന്നു സംശയിച്ചുകൂടുന്നില്ല.

നമ്പ്യാരുടെ ശാസ്ത്രപരിചയം.

എന്തായാലും ഉണ്ണീരവിക്കുറുപ്പിന്റെ അടുക്കൽനിന്നു പഠിച്ചതു വ്യാകരണശാസ്ത്രമായിരിക്കണമെന്നാണു് ന്യായം കാണുന്നതു്. ഗുരുമുഖേന ജിജ്ഞാസിച്ചും സ്വയമായി നോക്കി മനസ്സിലാക്കിയതുമായ വ്യാകരണഗ്രന്ഥങ്ങളുടെ ഒരു "ലിസ്റ്റാണു്" അദ്ദേഹം സ്വചരിതത്തിൽ

പ്രക്രിയാകൌമുദി സിദ്ധാന്തകൌമുദി
പ്രക്രിയാമഞ്ജരി കാശികാവൃത്തിയും
പ്രക്രിയാസാരവും നല്ല മനോരമ
പ്രക്രിയാസർവ്വസ്വവും പദമഞ്ജരി
ധാതുവൃത്തി ശബ്ദകൌസ്തുഭം ഭൂഷണം
ധാതുപാഠം നല്ല ഉണാദിവൃത്തിയും
ദുർഘടവൃത്തിയും വൃത്തിരത്നം പിന്നെ
ദുർഘടമൊഴിഞ്ഞുള്ള വാക്യപദീയവും
ധർമ്മവൃത്ത്യാദിയാം വ്യാകരണങ്ങളും.

എന്നിങ്ങനെ നിർദ്ദേശിച്ചു കാണുന്നതു്. ഇവയിൽ പ്രക്രിയാകൌമുദി, സിദ്ധാന്തകൌമുദി, മനോരമ, ശബ്ദകൌസ്തുഭം, പ്രക്രിയാസർവ്വസ്വം, പദമഞ്ജരി, വൈയാകരണഭൂഷണം, വാക്യപദീയം, ദുർഘടവൃത്തി എന്നീ ഗ്രന്ഥങ്ങൾ നല്ലപോലെ ഗുരുവിങ്കൽനിന്നു ഗ്രഹിച്ചാൽ ബാക്കിയുള്ളവ സ്വയം നോക്കാനുള്ള ശക്തിയുണ്ടാകുന്നതാണല്ലോ. ക്രമേണ സാഹിത്യത്തിലും മററുമായി അദ്ദേഹം പരിചയിച്ച ഗ്രന്ഥങ്ങളിൽ പ്രധാനപ്പെട്ടവ [illegible] അതിൽ തന്നെ നിർദ്ദേശിച്ചുകാണുന്ന

മാലതീമാധവം ശാകുന്തളം പിന്നെ
ബാലരാമായണം കർപ്പൂരമഞ്ജരി
മാളവികാഗ്നിമിത്രം വിക്രമോർവ്വശി
മേളം കലർന്നൊരു മുദ്രാരാക്ഷസം
മല്ലികാമാരുതം നല്ല ധനഞ്ജയം

കല്യാണസൗഗന്ധികം പ്രിയദർശിക
വേണീസംഹാരം പ്രബോധചന്ദ്രോദയം

.... .... .... ....

മാഘം കിരാതാർജ്ജുനീയവും ഭട്ടിയും
മേഘസന്ദേശം രഘുവംശവും പിന്നെ
ചൊൽക്കൊണ്ട നൈഷധം നീലകണ്ഠോദയം
സൽകൃതമാം ബാലഭാരതമെന്നിവ

.... .... .... ....

കൂർമ്മപുരാണവും വിഷ്ണുപുരാണവും
വാത്മീകിരാമായണം മഹാഭാരതം
ശ്രേഷ്ഠമാം ശ്രീഭാഗവതം വിശേഷിച്ച
സ്കാന്ദപുരാണവും വായുപുരാണവും.

ഈ വക ഗ്രന്ഥങ്ങൾ. ഇങ്ങനെ ധ്രുവചരിത്രത്തിൽ പറഞ്ഞുകാണുന്ന ഗ്രന്ഥങ്ങൾ താൻ പരിശീലനംചെയ്ത വകുപ്പുകളിൽപെട്ടവയായിരിപ്പാനവകാശമുള്ളതിനാൽ, സംഖ്യായോഗം പൂർവമീമാംസ, ഉത്തരമീമാംസ, തർക്കം, സാഹിത്യശാസ്ത്രം, ജ്യോതിഷം, വൈദ്യം ഇതുകളായവയിൽ അദ്ദേഹത്തിന്നു വിശേഷിച്ച പരിചയമില്ലെന്നു തീർച്ചയാക്കാം. അല്ലാത്തപക്ഷം ആവക ശാസ്ത്രഗ്രന്ഥങ്ങളിൽ ചിലതിന്റെയെങ്കിലും പേർ പറയുമായിരുന്നു. ശരിയായ സന്ദർഭം കിട്ടുമ്പോൾ ഈ വകയിൽ വൈദുഷ്യം കാണിക്കുന്ന സ്വഭാവം നമ്പ്യാർക്കില്ലതന്നെ. വ്യാകരണത്തിൽതന്നെ ശേഖരം, പരിഭാഷേന്ദുശേഖരം, മഞ്ജുഷ മുതലായ നവീനസമ്പ്രദായഗ്രന്ഥങ്ങളിലൊന്നിനെപ്പോലും നിർദ്ദേശിക്കാത്തതു് അക്കാലത്തു കേരളത്തിൽ അവയൊന്നും നടപ്പില്ലാത്തതുകൊണ്ടായിരിക്കാം. എന്നാൽ പാണിനീയവൈയാകരണന്മാർക്കെല്ലാം പ്രമാണഗ്രന്ഥം, അതിപ്രധാനവുമായ മഹാഭാഷ്യത്തെ നിർദ്ദേശിക്കാത്തതു് അതിനെപ്പറ്റി അറിവില്ലായ്കകൊണ്ടോ, അനാദരംകൊണ്ടോ, വിസ്മൃതിയാലോ ആണെന്നു പറവാൻ ഒരു വിധത്തിലും വഴിയില്ല. ഇതരഭാഷ്യങ്ങൾക്കു സാധാരണമല്ലാത്ത മഹാഭാഷ്യമെന്ന സാമാന്യനാമം തന്നെ പാതഞ്ജലഭാഷ്യത്തിന്റെ മഹത്വം വിളിച്ചുപറയുന്നുണ്ടു്. മഹാഭാഷ്യം വാ പഠനീയം മഹാരാജ്യം വാ ശാസനീയമെന്ന മഹാ

ബോധ്യം തെളിയിക്കുന്നതും അതുതന്നെയാണ് വ്യാകരണത്തിൽ ഇത്രത്തോളം പരമപ്രമാണഭൂതമായ മഹാഭാഷ്യത്തെക്കുറിച്ച് ഒരു വൈയാകരണന് അനാദരവോ വിസ്മൃതിയോ സംഭവിക്കുമോ? എന്നാൽ മഹാഭാഷ്യം മുൻകാലത്ത് അവസാനമേ വായിക്കുക പതിവുള്ളൂ. അതിനു മുമ്പുതന്നെ പ്രായേണ മറ്റുള്ള ഗ്രന്ഥങ്ങളെല്ലാം വായിച്ചു കഴിഞ്ഞിരിക്കണം. അതുകൊണ്ടാണ് ഇന്നും ഭാഷ്യാന്തം വായിച്ചിട്ടുണ്ടെന്നു പറഞ്ഞാൽ അവൻ വേണ്ടതായ ഗ്രന്ഥങ്ങളെല്ലാം വായിച്ചുകഴിഞ്ഞുവെന്നും വ്യാകരണത്തിൽ എന്തു ചോദിച്ചാലും ഉത്തരം പറയുമെന്നും ഏതു ഗ്രന്ഥംതന്നെയും പഠിപ്പിപ്പാൻ അർഹനാണെന്നും വിചാരിച്ചുവരുന്നതു്. ഇങ്ങിനെ ഭാഷ്യപഠനം എല്ലാററിനും അവസാനമാകയാൽ എല്ലാവർക്കും ഭാഷ്യം വായിപ്പാൻ സാധിച്ചുവെന്നോ വായിക്കാത്തവരൊക്കെ അവർ വൈയാകരണന്മാരല്ലെന്നോ വരികയില്ല. ആകയാൽ നമ്മുടെ നമ്പ്യാരും താൻ വായിക്കാത്തതുകൊണ്ടായിരിക്കണം മഹാഭാഷ്യത്തെ ആ പട്ടികയിൽ കാണിക്കാതിരുന്നതു്. താൻ വായിച്ച ഗ്രന്ഥങ്ങളുടെ ഒരു ലിസ്റ്റാണു നമ്പ്യാർ ധ്രുവചരിത്രത്തിൽ കൊടുത്തിരിക്കുന്നതെന്നതിന് ഇതിലധികം തെളിവ് ആവശ്യമുണ്ടെന്നു ഞാൻ വിചാരിക്കുന്നില്ല. നമ്പ്യാർ പറയാൻ വിട്ടുപോയവയോ പിന്നീട് വായിച്ചവയോ ആയിരിക്കാം ദക്ഷയാഗത്തിൽ കൊടുത്തിരിക്കുന്ന ഭോജചമ്പു, ധർമ്മസംഹിത, ബ്രഹ്മാണ്ഡപുരാണം, ബ്രഹ്മോത്തരഖണ്ഡം, ശബ്ദരത്നാകരം എന്നിവ. ഇതുപോലെതന്നെ ധ്വന്യാലോകം, കാവ്യപ്രകാശം, മുതലായ സാഹിത്യശാസ്ത്രഗ്രന്ഥങ്ങളിലും അദ്ദേഹത്തിന് വിശേഷിച്ചു പരിചയമുണ്ടായിരുന്നില്ലെന്നു സ്പഷ്ടം.

"ഭാഷണതാനാകിയ ഭാരതി ദീപൻ
നാട്ടുകടന്നങ്ങുപോക്കെണാത്തു" (ബകവധം)

"ശിശുപാലജരാസന്ധാദികളുഴിന്മേൽ വാഴുകയായിരിക്കെ
ശിശുവാമൊരു മാൻപേടയെ പുലിയാനയെന്നപോലെ
വന്നു ഹരിച്ചിടുകയില്ലെ വിരവൊടു വരഗുണഗണഭൂഷണഭഗവാൻ"
(രുഗ്മിണീസ്വയംവരം)

ഏട്ടുള്ള നല്ലമൃതത്തെ ഭുജിച്ചുകൊണ്ടിരിക്കുന്ന
തപസ്വികൾ.........................................................

ഇത്യാദി ശിക്ഷായോഗത്തിലും മററും കാണുന്ന പൊടിക്കൈകൾ, ശ്രീകൃഷ്ണചരിതം മണിപ്രവാളത്തിലുള്ളവയും ഇത്തരത്തിലാണെന്നു വിചാരിക്കാനേ ഇടയുള്ളു. അതുപോലെതന്നെ പാദ്മേന്ദ്രോപാഖ്യാനത്തിലും മററും കാണുന്ന

"യോഗഗ്രന്ഥവും നല്ലോരഷ്ടാംഗഹൃദയവും
അതുകൂടവെ കേട്ടുവെച്ച വൈദ്യന്മാരെല്ലാം"
"ഏന ചനനുള്ളോരു വൃ പച്ചശരീരസാധിതം
മനസ്സിലുണ്ടവയെല്ലാം പ്രയോഗിപ്പാനെളുതില്ല."

ഇത്യാദി വൈദ്യഗ്രന്ഥപരാമർശവും നമ്പ്യാർ വൈദ്യം പഠിച്ചിട്ടുണ്ടെന്നു സമർത്ഥിപ്പാൻ പര്യാപ്തമല്ല. ഇവയൊക്കെയും വൈദ്യന്മാരുമായിട്ടുള്ള പരിചയംകൊണ്ടു സാധിക്കാവുന്നതാണ്. എന്നാൽ ഈ രീതിയിൽ മുൻപറഞ്ഞ വ്യാകരണഗ്രന്ഥങ്ങളും അദ്ദേഹം പഠിച്ചിട്ടില്ലെന്നു പറയാമല്ലോ എന്നു വിചാരിക്കേണ്ട. മററു ശാസ്ത്രങ്ങളെല്ലാം വിട്ടു വ്യാകരണത്തിൽ മാത്രം പല ഗ്രന്ഥങ്ങളേയും നിർദ്ദേശിച്ചതുകൊണ്ടുതന്നെ അദ്ദേഹം ആ ശാസ്ത്രത്തിൽ പാണ്ഡിത്യം സമ്പാദിച്ചിട്ടുണ്ടെന്നു സിദ്ധിക്കുന്നുണ്ട്. എന്നു മാത്രമല്ല, "ഉരുട്ടുള്ളേടത്തൊക്കെ ലുകില്ല" എന്നിങ്ങനെ വ്യാകരണവിധിയെ ശ്ലിഷ്ടമായി പ്രയോഗിപ്പാൻ ഒരു നല്ല വൈയാകരണനായ കവിക്കല്ലാതെ സാധിക്കയില്ല. അങ്ങിനെയുള്ളവയിൽ സമാസപ്രവൃത്തിതന്നെ അവർക്കു ഉണ്ടാകയുള്ളു. എന്നു മാത്രമല്ല ശിക്ഷായോഗത്തിൽ "തർക്കവും വ്യാകരണങ്ങൾ ഗ്രഹിക്കണം" എന്നു സാമാന്യമായി പറഞ്ഞതിനുശേഷം തർക്കശാസ്ത്രത്തെപ്പററി യാതൊന്നും ശബ്ദിക്കാതെ

"ജസ്സുകിസ്സുതസ്സുഥസ്സുകളെ "ലുക" പറഞ്ഞപ്പോൾ
സുപ്പുതിപ്പു ശപ്പുതിപ്പുകളെന്നും യങ്ങെന്നും."

എന്നിങ്ങനെ വ്യാകരണപരാമർശം വർണ്ണിക്കുന്നതും പ്രസ്തുത വാദത്തിനു ശക്തി കൂട്ടുന്നുണ്ട്. തർക്കപരാമർശം വർണ്ണിക്കാത്തതുകൊണ്ട് തർക്കം വായിച്ചിട്ടില്ലെന്നും അനുമാനിക്കാം.

"യാഗശാലാ പാകശാലാ ശാകശാലാദികൾകെട്ടി
പൊന്മയവും മൺമയവും മരച്ചട്ടവങ്ങളും തീർത്തു
അഗ്നിശുദ്ധിയും ചെയ്തിട്ടരണി കൊണ്ടുവന്നപ്പോൾ
സ്മരണംചെയ്തനലമഥനം ചെയ്തിട്ടുടൻ
ദക്ഷാദ്യൃഷികൾ സോമപാനാദിയുംചെയ്തു."

(ദക്ഷയാഗം)

"കവടിക്കാരനായുള്ള ഗണിതക്കാരനെന്നിപ്പോൾ
കവടങ്ങൾ പറഞ്ഞാലും ഫലിപ്പിപ്പാൻ വകയില്ല
ഗണിതഗ്രന്ഥവും കെട്ടിത്തലയ്ക്കൽവെച്ചുതെരുവിൽ
കണിശന്മാർ വിശന്നങ്ങു ശയിക്കുന്നു പലർകൂടി.
ഗുണദോഷം വിചാരിച്ചു പറഞ്ഞാലെങ്കിലുംനാലു
പണംകിട്ടാൻ തരമില്ല പണ്ടത്തെപ്പോലെ ഭൂപാലരിൽ"
"അനർത്ഥം മന്ത്രവാദികൾക്കു കനക്കെ സംഭവിക്കുന്നു
സമർത്ഥന്മാരെങ്ങുചെന്നാൽ ഒരർത്ഥം കിട്ടുകയില്ല.
യക്ഷിപീഡാ പക്ഷിപീഡാ ദേവതാപീഡയും ബ്രഹ്മ
രാക്ഷസബാധയുമില്ല കലിനില്പായുള്ള നാട്ടിൽ"

(പാഞ്ചേന്ദ്രോപാഖ്യാനം)

"ശക്തിപൂജ വിധിച്ചപോലും ഭജനംകൊണ്ടു തുടങ്ങിനാൽ
ശക്തിവല്ലഭനായ ശങ്കരനുള്ളിൽ ഇഷ്ടിവരുത്തുവാൻ
ചെമ്പരത്തി പൂവന താമര ചെത്തിയെന്നിവ പുഷ്പവും
സംഭരിച്ചു പരത്തി ദിവ്യമതായൊരു പൂജ ചെയ്യും."

(പാഞ്ചേന്ദ്രോപാഖ്യാനം)

ഇത്യാദികളിൽനിന്നു, ലോകപരിചയം നിമിത്തം യാഗപ്രശ്നനീതി, മന്ത്രവാദം, ശക്തിപൂജ എന്നിവയുടെ സാമാന്യജ്ഞാനം നമ്പ്യാർക്കുണ്ടായിരുന്നതല്ലാതെ ആ വക ശാസ്ത്രങ്ങൾ പഠിച്ചിട്ടുണ്ടെന്ന വിചാരിക്കാൻ വഴിയില്ല. ആകയാൽ നമ്പ്യാർ ഷഡ്ദർശനങ്ങൾ പഠിച്ചിട്ടുണ്ടെന്ന വിചാരിക്കാൻ വഴിയില്ല. ആകയാൽ നമ്പ്യാർ ഷഡ്ദർശനങ്ങൾ പഠിച്ചിട്ടുള്ള ശാസ്ത്രം വ്യാകരണം മാത്രമാണെന്നും മറ്റുള്ളവയിൽ ഒരു കവിക്ക് ആവശ്യമായ സാമാന്യജ്ഞാനം അദ്ദേഹത്തിനുണ്ടായിരുന്നുവെന്നും നമുക്ക് നിശ്ചയിക്കാം.

കൃഷ്ണപക്ഷ ചതുർത്ഥീ ചതയയുതദിനേ
മാതുലഃ കൃഷ്ണനാമാ—
വിഷ്ണോഃ സായുജ്യമാപ്പാവഹിതഹരിനാമ
സ്മരിതകാലോക്ഷഹീനം.

എന്നിങ്ങനെ നമ്പ്യാരുടെ മരണത്തിപ്പറ്റിയുള്ള ഒരു ഗ്രന്ഥത്തിൽ കാണുന്ന ചരമശ്ലോകമാണ് കൃഷ്ണനെന്നു പറയുന്നവർക്കുള്ള പ്രമാണം. ഈ പ്രമാണപ്രകാരം നമ്പ്യാരുടെ ചരമപ്രാപ്തി കൊല്ലവർഷം 9‥6‑മാണ്ടിലാണെന്നു പറയുന്നുണ്ട്. 956‑ലാണ് നമ്പ്യാർ മരിച്ചതെങ്കിൽ 954‑ലെ പായസക്കണക്കിൽ നമ്പ്യാരുടെ പേരു കാണാതിരിപ്പാൻ കാരണമില്ലെന്നും അതുകൊണ്ടു അതിനു മുമ്പുതന്നെ നമ്പ്യാരുടെ കാലം കഴിഞ്ഞിരിക്കണമെന്നും പി. കെ. നാരായണപിള്ള അവർകൾ പറഞ്ഞിരിക്കുന്നതു ശ്രദ്ധേയമായിട്ടിരിക്കുന്നു. 954‑ലെ പായസപ്പകർപ്പുകളനുസരിച്ച്, മഹാരാജാവും തെക്കേടത്തു ഭട്ടതിരിയും മേലെഴുത്തുപിള്ളയും ഇക്ഷിനമ്പൂതിരി ഉപ്പിട്ടുകുറി മൊരുക്കുമണ്ഡപത്തിലിരുന്നു വ്യവസ്ഥപ്പെടുത്തിയതാണത്രേ! നമ്പ്യാർക്ക് അമ്പലപ്പുഴ ക്ഷേത്രത്തിൽനിന്ന് ഉദയനായി പായസവും നെയ്യപ്പവും തല്ലുകളിൽനിന്നു മാസംതോറും പതിനഞ്ചു പണം എടുത്തും മഹാരാജാവു തിരുമനസ്സുകൊണ്ട് അനുവദിച്ചിരുന്നതായും പി. കെ. നാരായണപിള്ള പറയുന്നുണ്ട്. പക്ഷേ അതിനു വല്ല കണക്കോ മറ്റു വല്ല തെളിവോ ഉള്ളതായി പ്രസ്താവിച്ചുകാണുന്നില്ല.

മറ്റു ചിലർ കിള്ളിക്കുറിശ്ശിമംഗലം ശിവക്ഷേത്രത്തിലെ ബലിക്കൽപ്പുര കുഞ്ചൻനമ്പ്യാർ പണിയിച്ചതാണെന്നും, അതിൽ കാണുന്ന—

"ശ്രീബലിപ്രസ്തുതഃ ശംഭോഃ ശ്രീകുഞ്ചാലയവാസിനഃ
രാമേണ പാണിവാദേന കാരിതോ ശ്രുതയേ ധ്രുവം"

എന്ന ശ്ലോകം പ്രമാണമാക്കി നമ്പ്യാരുടെ പേർ രാമനെന്നാണെന്നും ഉപന്യസിക്കുന്നു. ഈ ബലിക്കൽപ്പുര അടുത്ത കാലത്തു പാറപ്പുറത്തു ഗോവിന്ദൻനമ്പ്യാരുടെ അനന്തരവൻ രാമൻനമ്പ്യാർ പണിയിച്ചതാണെന്നാകുന്നു അവിടങ്ങളിലെ വൃദ്ധന്മാർ പറയുന്നത്.

കീനാശസ്യഭഗവതഃ പരമേശ്വരസ്യമഹാഫല്ഗുന ചതുർദ്ദശീമഹോത്സവപ്രസംഗേന സംഗതായാമസ്യാം പരിഷദിമംഗലഗ്രാമവാസ്തവ്യേന രാമപാണിവാദേന വിരചിതാം ചന്ദ്രികാം നാമവീഥികാമഭിനേതുമഭിലഷാമഃ" (ഭാഷ—ഇരുപ്പാഴാകളുടെ, വെട്ടത്തുനാട്ടിനു വെളിച്ചമായ് ഭവിച്ചവനും പ്രതാപവിവേകവൈദുഷ്യവിശേഷങ്ങളാൽ വിളങ്ങുന്നവനുമായ ശ്രീവീരരായനെന്ന മഹാരാജാവിന്റെ ആജ്ഞയാൽ കാലനിൽ ശൂലം തറച്ചവനും ഇരുപ്പാഴാട്ടുക്ഷേത്രത്തിൽ വാഴുന്നവനുമായ ഭഗവാൻ ശ്രീപരമേശ്വരന്റെ ശിവരാത്രിമഹോത്സവം പ്രമാണിച്ചു സംഗതമായ ഈ പരിഷത്തിൽ മംഗലഗ്രാമവാസിയായ രാമപാണിവാദനാൽ രചിക്കപ്പെട്ട 'ചന്ദ്രിക'യെന്ന വീഥിയെ അഭിനയിപ്പാൻ ഇച്ഛിക്കുന്നു എന്നു പറഞ്ഞിട്ടുണ്ട്. ഈ സ്ഥിതിക്ക രാമപാണിവാദൻ വെട്ടത്തുനാട്ടിലെ മംഗലമെന്ന ദിക്കിലുള്ളവനാണെന്നു വിചാരിക്കുന്നതിലാണല്ലോ കാഷ്ഠ്യകം ഔചിത്യമുള്ളത്. രാമപാണിവാദൻ ചില പ്രത്യേക കാരണങ്ങളാൽ അമ്പലപ്പുഴയിലും തിരുവനന്തപുരത്തും ചെന്നിട്ടുണ്ടെന്നും ആ അവസരങ്ങളിൽ അവിടെയുള്ള വിദ്വജ്ജനങ്ങളുടെ അനുമോദനത്തിനായോ അഥവാ ആ രാജാക്കന്മാരുടെ പ്രീതിക്കായോ ഓരോ രൂപകം രചിച്ചിരിക്കാമെന്നും പറയുന്നതല്ലാതെ ചെമ്പകശ്ശേരി രാജാവിനേയും മാർത്താണ്ഡവർമ്മ മഹാരാജാവിനേയും ആശ്രയിച്ചു അവരുടെ രാജ്യത്തു വളരെക്കാലം സ്ഥിരമായി താമസിച്ചിട്ടുണ്ടെന്നു വിചാരിക്കേണ്ടതായിട്ടില്ല. ഈ സംഗതി ചന്ദ്രിക, ലീലാവതി, സീതാരാഘവം എന്നീ രൂപകങ്ങളിലെ അവതാരിക സൂക്ഷ്മമായി പരിശോധിച്ചാലറിയാവുന്നതുമാണ്. ഇരുപ്പാഴാട്ടു ശിവരാത്രിമഹോത്സവത്തിനു അഭിനയിക്കുന്നതിലേക്ക രാമപാണിവാദൻ ചന്ദ്രികയെന്ന വീഥി നിർമ്മിച്ചതു വെട്ടത്തുതമ്പുരാന്റെ ആജ്ഞയാലാണ്. ലീലാവതി നിർമ്മിച്ചതു ചെമ്പകശ്ശേരി രാജാവിന്റെ ആവശ്യം പ്രമാണിച്ചോ കല്പനകൊണ്ടോ അല്ല; ആ രാജാവിന്റെ ആശ്രിതന്മാരായ മഹീസുരന്മാരുടെ അനുരോധത്താലാണ്. പ്രത്യേകിച്ചു ചെമ്പകശ്ശേരി രാജാവു് സ്വയം വിടനും അമ്പലപ്പുഴ കൃഷ്ണനിൽ ഏറ്റവും ഭക്തിയുള്ള തന്റെ ഗുരുനാഥനെ വളരെ ബഹുമാനിക്കുന്ന ആളുമാകകൊണ്ടാണു രാമപാണിവാദൻ അവിടെച്ചെല്ലുവാനും ആ

ആചാര്യനാണു് അദ്ദേഹമെന്നു വ്യക്തമാകുന്നുണ്ടു്. കൂടാതെ, ഒന്നാണെന്നു സമ്മതിക്കുന്നതായാൽതന്നെ നാരായണഭട്ടനെന്നു കുഞ്ചൻ നമ്പ്യാരുടെ ഭാഷാകവിതകളിൽ ഒന്നിലും പറഞ്ഞുകാണാത്തതിനു കാരണം പറയേണ്ടതായി വരും. "ആത്മനാമഗുരോർന്നാമ നാമാതികൃപണസ്യ ച ശ്രേയസ്കാമോ ന ഗൃഹ്ണീയാൽ ജ്യേഷ്ഠാപത്യകളത്രയോഃ...." എന്ന നാമഗ്രഹണനിഷേധമുണ്ടെന്നു പറയുന്നതായാൽ നിയമം സംസ്കൃതത്തിലും കാണേണ്ടതല്ലേ? നമ്പ്യാർ തുള്ളലിൽ ഉണ്ണിരവികുറുപ്പിന്റെ നാമം നിർദ്ദേശിച്ചിട്ടുണ്ടല്ലോ. രാമപാണിവാദന്റെ സംസ്കൃതകൃതികളിലാകട്ടെ, ദ്രോണമ്പള്ളിയെപ്പറ്റി എവിടെയും നിർദ്ദേശിച്ചിട്ടില്ല. പക്ഷേ ആ നാരായണഭട്ടതിരി കുഞ്ചൻനമ്പ്യാരുടെ സമദേശത്തുള്ള അക്ഷരാഭ്യാസഗുരുവാണെന്നു പറയുന്നതും യുക്തമായി തോന്നുന്നില്ല. ബ്രാഹ്മണഭക്തനായ നമ്പ്യാരുടെ ഗുരു ഒരു ബ്രാഹ്മണനായിരുന്നുവെങ്കിൽ തുള്ളലുകളിൽ ദ്രോണമ്പള്ളിയെ നിർദ്ദേശിച്ചിരിക്കുന്നതുപോലെ തീർച്ചയായും അദ്ദേഹം ആ സംഗതി വിളിച്ചുപറയാതിരിക്കയില്ല.

പുരഹരനാലെൻ ഗുരുവിലമേവൻ
പുരുമുരശാസനസന്നുതനാഥൻ
ധരണീസുരമഹാജനങ്ങളുമേ
വരമരുളീടുക വാണിതനനുകൂലം.

എന്നിങ്ങനെ ബ്രാഹ്മണരെ ബഹുമാനിക്കുന്ന നമ്പ്യാർ തന്റെ വിദ്യാഗുരു ബ്രാഹ്മണനാണെങ്കിൽ

ഗണപതി ഭഗവാനംബുജയോനി
പ്രണയിനിയാകിയ ദേവീ വാണീദാരം
ഗുണനിധി ഗുരുനാഥനും സമ്മോദം
തുണയരുളീടുക കാവ്യബന്ധനാർത്ഥം.

ഇങ്ങനെ 'ഗുണനിധി ഗുരുനാഥനും' എന്ന മാത്രംകൊണ്ടു തൃപ്തിപ്പെട്ടുമോ? എല്ലാംകൊണ്ടും പൂർണ്ണമായി തെളിവു കിട്ടുന്നതുവരെ കുഞ്ചൻനമ്പ്യാർ കുഞ്ചൻനമ്പ്യാർ തന്നെയാണെന്നും രാമപാണിവാദൻ രാമപാണിവാദൻ തന്നെയാണെന്നും വിചാരിച്ചാൽ മതിയെന്നാണു് എനിക്കു തോന്നുന്നതു്.

**നമ്പ്യാരുടെ കൃതികൾ.** കുഞ്ചൻനമ്പ്യാരുടെ കൃതികൾ രുഗ്മിണീസ്വയംവരം പത്തുവൃത്തം, ഭഗവദ്ദൂത് പതിനാലുവൃത്തം, ഭാഗവതം ഇരുപത്തിനാലുവൃത്തം, ശീലാവതി നാലുപാദം, നളചരിതം, കുംഭവൃത്തം, ശൌരിസ്തോത്രം, ശ്രീകൃഷ്ണചരിതം മണിപ്രവാളം, എഴുപതോളം തുള്ളലുകൾ എന്നിവയാകുന്നു.

**കല്യാണസൗഗന്ധികം തുള്ളൽക്കഥയും, ഭാരതകഥയും തമ്മിലുള്ള വ്യത്യാസം.** അവയിൽ പ്രസ്തുത തുള്ളലിലെ കല്യാണസൗഗന്ധികം കഥ മഹാഭാരതം വനപർവ്വത്തിലുള്ളതാകുന്നു. അതിൽ തീർത്ഥയാത്രാപർവ്വത്തിലെ ലോമശതീർത്ഥയാത്രയിൽ 146 മുതൽ 155 വരെയുള്ള പത്ത് അദ്ധ്യായത്തിലാണ് പ്രസ്തുത കഥ വിവരിക്കപ്പെട്ടിരിക്കുന്നത്. എന്നാൽ കദളീവനത്തിന്റേയും ക്രീഡാവനത്തിന്റേയും സൗരഭ്യവർണ്ണനം, ഹനുമാന്റെ അധിക്ഷേപം മുതലായവ മഹാഭാരതത്തിൽ കാണുന്നില്ല. അതിൽ അവസാനം ദുർന്നിമിത്തങ്ങൾ കണ്ട് ധർമ്മപുത്രർ പാഞ്ചാലിയിൽനിന്ന വിവരം മനസ്സിലാക്കി എല്ലാവരോടുംകൂടി യുദ്ധംചെയ്തുനിൽക്കുന്ന ഭീമന്റെ അടുക്കലേക്ക് ചെല്ലുകയും രാക്ഷസന്മാരേയും കുബേരനേയും പ്രസാദിപ്പിച്ച കുറച്ചുദിവസം അവിടെത്തന്നെ താമസിക്കുകയും ചെയ്തതായിട്ടാണ് കാണുന്നത്. എഴുത്തച്ഛന്റെ ഭാരതത്തിലാകട്ടെ,

മന്ദമായ് പണ്ടു കേട്ടിട്ടില്ലാത്ത ഗന്ധത്തോടും
വന്നൊന്നണഞ്ഞു വായുഭീമനോടതുനേരം.
സുന്ദരി പാഞ്ചാലിയും ചൊല്ലിനാളൊരു പുഷ്പം
തന്നുടെ പരിമളമായതുമതിന്നു നീ
എന്നുടെ ഭർത്താവായുള്ളോരു വീര! ഗന്ധവാഹാത്മജാ!
ചെന്നുകൊണ്ടന്നു മമ നൽകേണമെന്നനേരം
ഭീമനും ഗദയുമായ് നടന്നു ഹനുമാനും
പ്രേമമുൾക്കൊണ്ടു വൃദ്ധവാനരവേഷം പൂണ്ടാൻ
മാർഗ്ഗവുംമുട്ടിച്ചവനിരിക്കുംനേരം ഭീമൻ
മാർഗ്ഗംനൽകെനിക്കെന്നു നിന്ദകളേറച്ചൊല്ലി.

ഇത്ര മാത്രമേയുള്ളൂ. ഈ കഥയിൽ പ്രാചീന ഭാഷാകവികളിൽ പലരും കൈവെച്ചിട്ടുണ്ടെന്നല്ല ആ വകയിൽ പലതും നമ്പ്യാർ വായിച്ചിട്ടുമുണ്ട്. എങ്കിലും നമ്പ്യാർ തന്റെ തുള്ളൽകഥയ്ക്ക് ആദ്യമായി ആ കഥയെത്തന്നെ വിഷയമാക്കിയതു പ്രതിഭാശാലിയായ തനിക്ക് അതുകൊണ്ടു തന്റെ സാമാജികന്മാരെ രസിപ്പിക്കുവാൻ ശക്തിയുണ്ടെന്നുള്ള വിശ്വാസത്താലും ധൈര്യത്താലുമെന്നുവേണം വിചാരിപ്പാൻ. ഈ സംഗതി

നല്ല വിദ്വാന്മാർ പറഞ്ഞു ഫലിപ്പിച്ചു
നല്ലൊരു കീർത്തി ലഭിച്ച കഥാമൃതം
കില്ലുകൂടാതെ കഥിപ്പാൻ തുടങ്ങീവൻ
നല്ലൊരു ലോകഭ്രാന്തനില്ല സംശയം
എന്നു പറഞ്ഞു പരിഹസിക്കുന്നവർ
ഒന്നു ബോധിക്കണമിന്നു മാലോകരെ!
മുന്നം ഭഗീരഥൻ പാരം പണിപ്പെട്ടു-
മന്ദാകിനീജലം കൊണ്ടുവന്നാരാൽ
മന്നിടം തന്നിൽ പരത്തി മഹാരഥൻ
തന്നുടെ മുമ്പിൽ മരിച്ച പിതൃക്കളെ
ഒന്നൊഴിയാതവൻ തൃപ്തിപ്പെടുത്തിച്ചു
ധന്യരെ സ്വർഗ്ഗത്തിലാക്കിയപോലും നൃപൻ
അജ്ജലം തന്നിൽ മറ്റുള്ള മഹാജനം
മജ്ജനം ചെയ്യുന്നു തർപ്പണം ചെയ്യുന്നു.

എന്നിങ്ങനെ ആരംഭത്തിൽ പറഞ്ഞിരിക്കുന്നതുകൊണ്ടു വ്യക്തമാകുന്നുണ്ട്.

**നമ്പ്യാരുടെ കവിത്വശക്തി**

ആശയസമ്പത്തി, പദസ്വാധീനത, രചനാനൈപുണ്യം, അക്ലിഷ്ടാർത്ഥത, ഉല്ലേഖനസാമർത്ഥ്യം എന്നീ വിശേഷങ്ങൾക്കു ബീജഭൂതമായി സ്ഥിതിചെയ്യുന്ന സംസ്കാരവിശേഷംതന്നെയാണ് നമ്പ്യാർക്കുള്ള ആ ശക്തി. ഇതു് അദ്ദേഹത്തിന്റെ പ്രസ്തുത കൃതികളിൽ എത്രമാത്രം ഫലിച്ചുകാണുന്നുണ്ടെന്നു നമുക്കു സ്ഥൂലമായെങ്കിലും ഒന്നു പരിശോധിച്ചുനോക്കാം.

പക്ഷേ ആശയോച്ചാരണദോഷമാകയാൽ ആശയസമ്പത്തിന് അവകാശമില്ലെന്നും വിചാരിക്കണം. ദോഷം ചമ്പു സംസ്കൃതഭാഷയിലാണ്. ഇതു കേരളഭാഷയിലാകയാൽ ദോഷമില്ലതന്നെ. അല്ലാത്തപക്ഷം കല്യാണസൌഗന്ധികം കഥതന്നെ ഭാരതത്തിൽ നിന്നു കട്ടതാണെന്നു വരില്ലേ?

പുതുപുതുതായ പദങ്ങൾ ഇടയ്ക്കിടെ ചേർത്തുകൊണ്ടിരിക്കുകയാണ് പദസ്വാധീനത. പദസ്വാധീനതയുണ്ടെങ്കിലേ കവിത്വം ധാരാവാഹിതയെന്നോ ഒഴുക്കെന്നോ പറയുന്ന ആ ഗുണം സിദ്ധിക്കയുള്ളൂ. ഇതിന്നു തുള്ളൽ മുഴുവനും പ്രായേണ ലക്ഷ്യമാണെങ്കിലും ഉദാഹരണത്തിന്നായി "പ്രഥമം പറഞ്ഞു ഗദയും വഹിച്ച്" ഇത്യാദി ഭീമസേനപ്രയാണവും അതിനെത്തുടർന്നുള്ള വനവർണ്ണനയും മറ്റും നോക്കിക്കൊൾക. ശാസ്ത്രങ്ങളിൽ പറയുന്നതായാൽ ആശയസമ്പത്തും പദസ്വാധീനതയും പ്രതിഭയിലാണുൾപ്പെടുക. "കാവ്യഘടനാനുകൂലശബ്ദാർത്ഥോപസ്ഥിതിഃ പ്രതിഭാ" എന്നു രസഗംഗാധരത്തിൽ പറഞ്ഞിട്ടുണ്ട്. "പ്രജ്ഞാം നവനവോന്മേഷശാലിനീം പ്രതിഭാംവിദുഃ" "പ്രതിഭാ അപൂർവ്വ വസ്തുനിർമ്മാണക്ഷമാ പ്രജ്ഞാ" എന്നിവയുടെയും താല്പര്യം ഇതുതന്നെയാണ്. എന്നാൽ പ്രതിഭയ്ക്കു ഉല്ലേഖനസാമർത്ഥ്യം, വർണ്ണനാവൈദഗ്ദ്ധ്യം മുതലായ സർവ്വവും വിഷയമാകയാൽ വ്യാപകമായ ശാസ്ത്രീയസംജ്ഞ വിധേയങ്ങൾക്ക് വേണ്ടവിധം വിഷയവിവേചനത്തിന്നു ഉപകരിക്കാത്തതുമൂലം ഉപേക്ഷിച്ചതാകുന്നു.

ശബ്ദവൈചിത്ര്യവും അർത്ഥവൈചിത്ര്യവുമാണ് രചനാനൈപുണ്യം. ആ വൈചിത്ര്യത്തെത്തന്നെയാണ് അലങ്കാരമെന്നു പറയുന്നതു്. ഈ രണ്ടുവിധത്തിലുള്ള അലങ്കാരങ്ങളിൽ ശബ്ദാലങ്കാരത്തിലാകുന്നു നമ്പ്യാരുടെ നൈപുണ്യം തെളിഞ്ഞുകാണുന്നതു്. ദ്വിതീയാക്ഷരപ്രാസമില്ലാത്ത വല്ല പാദംപോലും നമ്പ്യാരുടെ തുള്ളലുകളിൽ കാണ്മാൻ പ്രയാസമാണ്. അതില്ലെങ്കിൽ ആദ്യാക്ഷരപ്രാസമെങ്കിലുമുണ്ടായിരിക്കും. ഛേകാനുപ്രാസം, അന്ത്യാനുപ്രാസം, അനുക്രമപ്രാസം, വൃത്ത്യനുപ്രാസമെന്നിവയും ധാരാളമാണ്. യമകവും ദുർല്ലഭമല്ല. ഒരു ഭാഗത്തിൽനിന്നു കുറച്ചെടുത്തുദാഹരിക്കാം.

ഉത്തരാശാമുഖം നോക്കിപ്പുറപ്പെട്ടു
സത്വരംഹനുമദംഗദ്വീരവൃന്ദങ്ങൾ
നിഗ്രഹാനുഗ്രഹാധികൃതപ്രഭാവരാം
ഉഗ്രലോകാഗ്രസരന്മാരെ വന്ദിച്ചു
വിഗ്രഹശക്തനാം വീരൻ വ്യൂഹകാരകൻ
വ്യഗ്രതാഹീനം നടന്നുതുടങ്ങിനാൻ
ഉഗ്രമാം കാനനം തന്നിലകംപുക്ക
ദുഗ്രഹക്രൂരധീരാകാരവൃന്ദങ്ങൾ
നക്ഷത്രമാർഗ്ഗത്തിലെത്തിക്കിളർന്നോരു
വൃക്ഷങ്ങൾ കണ്ടവർ വിസ്മയിച്ചീടിനാർ
ലക്ഷ്മീകാര്യർത്ഥ്യവും പൂർവ്വാപരാർത്ഥവും
ലക്ഷീകരിക്കയില്ലെന്നുറ്റിരുന്നിയാൽ
താലം തമാലവും നക്തമാലങ്ങളും
സാലം രസാലവും ഹിന്താലജാലവും
അർജ്ജുനം കേസരം നീപം പലാശവും
സർജ്ജമാം ഖർജ്ജൂരകാരസ്കരങ്ങളും
ചൂതംപനസവും ചെമ്പകരംഭകം
മാതുലുംഗങ്ങളും മാകന്ദവൃന്ദവും
പുന്നാഗനാഗപ്രിയാളുകങ്ങളും
പുന്നാമ്പകങ്ങൾ പൂപ്പാതിരികളും

ഇത്യാദി, ഛേകാനുപ്രാസം, വൃത്ത്യനുപ്രാസം, അന്ത്യാനുപ്രാസം, യമകം എന്നിവയുടെ സൌലഭ്യം ഈ ഭാഗത്തിൽനിന്നു മനസ്സിലാക്കാമല്ലൊ. അവസാനത്തെ നാലുവരികളിൽ കാണുന്നപ്രകാരം അന്തികളിലെ വർണ്ണങ്ങൾക്കുള്ള ഐക്യമാണ് അന്ത്യാനുപ്രാസം. അതുപോലെ ആദിപദങ്ങളുടെയും ആദ്യവർണ്ണങ്ങൾക്കായാൽ മുഖാനുപ്രാസം. ഉദാഹരണത്തിനു

മഞ്ഞക്കുറികളും മാല്യാപിഞ്ഛവും
മഞ്ചാടിമാലയും മാറിൽ പലതരം.

ഇത്യാദി നോക്കികൊൾക.

കായാമ്പൂമേലക്ഷ്മിലായാസം വളർന്ന
കായകാർമുകിൽവർണ്ണമായമാനുഷകൃഷ്ണ

എന്നു തുടങ്ങുന്ന ഭാഗം മുഴുവനും അന്ത്യപ്രാസത്തിനുദാഹരണമാകുന്നു. പക്ഷെ വേറെ ചില ശബ്ദാലങ്കാരങ്ങളും അതിലുണ്ടെന്നേയുള്ളൂ.

ഇത്തരമതിഭീഷണമാകിന ഘോഷം
സത്വരമതുകണ്ടു രസിച്ചതിതോഷം
ഉദ്ധതമതിയാകിന മാരുതപുത്രൻ
ഉത്തുംഗഗിരി കേറി നടന്നു പവിത്രൻ

ഇവകൾ അന്ത്യാനുപ്രാസമാകുന്നു. സരസങ്ങളായ അർത്ഥാലങ്കാരങ്ങളും അവിടവിടെ ലസിക്കുന്നുണ്ട്. പക്ഷെ അവയ്ക്കു ഇത്രത്തോളം പ്രാചുര്യം കാണുന്നില്ല.

'മന്ദാകിനി ഭ്രമംകൊണ്ടുവന്നാളൊരാൾ'

ഇത്യാദി 'ഭ്രാന്തിമാൻ'തന്നെ ഉദാഹരണമാവാം. അടുത്ത പാദത്തിലുള്ള 'അർജ്ജുനാഗ്രേസരൻ' എന്നതിൽ പരികരവുമുണ്ട്.

"അല്ലേഹം ഞങ്ങളെപ്പോലെ ഞങ്ങളുമാഹന്ത
ദുർല്ലഭപ്പെടുമീപ്പുണ്യഗതി മതി
പക്ഷീന്ദ്രനെന്നു ഗരുഡനെന്നോർത്തിട്ടു
മക്ഷികളൊക്കെയും മരിക്കംകണ്ടിന്നെ
ശ്രീരാമദാസന്റെ വംശംപിറക്കയാൽ
പാദംനിനക്കുമിഹം വരാമതിന്നു"

ഇതിൽ വിഷമം, കല്പിതോപമ മുതലായവയും കണ്ടുകൊൾക. അർത്ഥാലങ്കാരങ്ങളധികം ഉല്ലേഖനസാമർത്ഥ്യത്തിന്റെയും നിരീക്ഷണപാടവത്തിന്റെയും പ്രകാരഭേദങ്ങളാകയാൽ തൽപ്രസ്താവംകൊണ്ടുതന്നെ ചരിതാർത്ഥമാവുന്നതു നിമിത്തം ഇതിലധികം വിസ്തരിക്കുന്നില്ല. ഇതിലെ കല്പിതോപമ തന്നെ ഉല്ലേഖനസാമർത്ഥ്യഫലമാണല്ലോ.

അക്ലിഷ്ടാർത്ഥത എന്നതു ശ്രവണമാത്രത്തിൽ അർത്ഥസമ്പ്രാപ്തിയുണ്ടാവുകയാണ്. ഇതു നമ്പ്യാരുടെ കൃതികൾക്കുള്ള ഒരു പ്രധാനഗുണമാകുന്നു. ഇതിനെത്തന്നെയാണ് പ്രസാദമെന്ന ഗുണമായി ആലങ്കാരികന്മാർ പ്രതിപാദിച്ചിരിക്കുന്നതു്.

ശുഷ്കേന്ധനത്തിൽ തീപോലെ
വെട്ടെന്നു മനക്കാമ്പേ
പാരം വികസിപ്പിക്കും
ഗുണമല്ലോ പ്രസാദമാം.

'കേൾക്കുന്നതോടുകൂടിത്താൻ അർത്ഥസ്ഫൂർത്തിപാകത്തിലും
രചനാവൃത്തിവർണ്ണങ്ങൾ പ്രസാദവ്യഞ്ജകങ്ങളാം.'

എന്നു ഭാഷാഭൂഷണത്തിൽ പറഞ്ഞിരിക്കുന്നതു നോക്കുക. ഈ തുള്ളലിൽ 'സംഭോജനാലത്തിൽ' എന്നു തുടങ്ങുന്ന ചില വരികളൊഴിച്ചു ബാക്കിയുള്ള ഭാഗങ്ങൾ മുഴുവനും അർത്ഥസ്ഫൂർത്തിയ്ക്കു ഉദാഹരണമാണു്.

ഉല്ലേഖനസാമർത്ഥ്യത്തിനു മുൻപറഞ്ഞ 'പക്ഷീന്ദ്രനെന്റെ ഗരുഡനെന്നൊന്നിട്ടു' ഇത്യാദി കൂടാതെ പല സ്ഥലങ്ങളും സാക്ഷ്യം വഹിക്കുന്നുണ്ടു്.

"പച്ചക്കദളിക്കുലകൾക്കിടയ്ക്കിടെ
മെച്ചത്തിൽ നന്നായ് പഴുത്ത പഴങ്ങളും.
ഉച്ചത്തിലങ്ങിനെ കണ്ടാൽ പവിഴവും
പച്ചരത്നക്കല്ലുമൊന്നിച്ചുകോർത്തുള്ള
മാലകൾകൊണ്ടു വിതാനിച്ചിരിക്കുന്ന
മാലോകരൊക്കെയും ശങ്കിക്കുമാറുള്ള
ലീലാവിലാസേന നിൽക്കുന്ന വാഴകൾ"

"താഴത്തുഭാഗത്തു വീണുകിടക്കുന്ന
വാഴപ്പഴംകൊണ്ടു മൂടി മഹീതലം
പാഴറ പട്ടു വിരിച്ചകണക്കിനെ
വാഴക്കപ്പുറവും പ്രസാദമുണ്ടെപ്പൊഴും"

"വെട്ടെന്നൊരുമരം പൊളിച്ചിട്ടന്നേരം
മറ്റൊരു വൃക്ഷം പതിക്കുന്ന നേരത്തു
മറ്റതും ഖണ്ഡിച്ചു മറ്റതിന്മേൽ വീണു
മറ്റതും മറ്റതും മറ്റതും ഭസ്മമായ്" "

ഇത്യാദിയൊക്കെയും ഉദാഹരണങ്ങളായെടുക്കാം. ഭീമന്റെയും ഹനുമാന്റെയും വാചാകലഹവും ഇതിനുദാഹരണം തന്നെയാണു്.

ഉല്ലേഖനസാമർത്ഥ്യമെന്നു പറയുന്നതു കല്പനാശക്തി തന്നെയാണു്. അതിശയോക്തിപുരസ്കൃതമായ അലങ്കാരങ്ങൾക്കു് ഉത്ഭവത്തിന്നുതന്നെ ഒരു ശക്തിയാണു് നിദാനം.

നിരീക്ഷണപാടവമെന്നതു, വസ്തുസൂക്ഷ്മപ്രകാശനിരീക്ഷണമാകുന്നു. ഇതിനെത്തന്നെയാണു് ഇപ്പോഴത്തെ വിമർശകന്മാർ ചിത്രനിർമ്മാണചാതുരിയെന്നു പറഞ്ഞുകാണുന്നതു്. ഇതു് ഏറിയക്കൂറും സ്വഭാവോക്തിയായിരിക്കും. ഉല്ലേഖനത്തിൽ അതിശയോക്തിയുടെ വിലാസമുണ്ടാവും. നിരീക്ഷണത്തിൽ അതില്ലെന്നു ഭേദം.

—"ഒരു മൂത്ത
കുരങ്ങന്റെ വടിവായിച്ചമഞ്ഞു കൈകളും കാലും
കുഴഞ്ഞു വാല്യക്കാലം മെലിഞ്ഞ കൈകളെക്കൊണ്ടു
ചൊറിഞ്ഞു രോമമൊട്ടൊക്കെ കൊഴിഞ്ഞു മേനിയും ചുക്കി
ച്ചുളിഞ്ഞു കണ്ണിന്റെ കാഴ്ചകുറഞ്ഞു പീളയും വന്നു
നിറഞ്ഞു താൻ വഴിയിൽച്ചെന്നുറച്ചു നേത്രവും ചിമ്മി
ച്ചുളിച്ചു മൂന്നുലോകങ്ങൾ ജയിച്ചുള്ള മഹാവീരൻ"

"ചെമ്പിച്ച താടിയും മീശയും കേശവും
വമ്പിച്ച കൈകളിൽ വില്ലും ശരങ്ങളും
ചെമ്പരത്തിപ്പൂക്കണക്കെ നേത്രങ്ങളും
അമ്പിളിപോലെ വളഞ്ഞുള്ള പല്ലുകൾ
അഞ്ജനപർവ്വതംപോലെ ശരീരവും
ഉണ്ടക്കപാലംകൊണ്ടു കോർത്തുള്ള മാലകൾ
കച്ചകെട്ടിപ്പിടി തൊങ്ങലും വാല്യമി-
ത്യന്തഘോരമാം വേഷം ഭയങ്കരം."

ഇത്യാദിയൊക്കെ നിരീക്ഷണശക്തികാഷ്ഠമാണു്. ഇവയെല്ലാററിനും പുറമെ നമ്പ്യാർക്കുള്ള മറെറാരു വിശേഷം ഫലിതപ്രയോഗസവ്യസാചിതയാണു് ഫലിതശബ്ദത്തിന്റെ അർത്ഥം ഫലത്തോടുകൂടിയതു് എന്നാകുന്നു. ഫലം താല്പര്യരൂപമായ അർത്ഥാന്തരം. അപ്പോൾ മറെറാരു താല്പര്യത്തോടുകൂടിയുള്ള പ്രയോഗം ഫലിതമെന്നായി. ഇതു യൌഗികാർത്ഥമാകുന്നു. എന്നാൽ ഇത്ര മാത്രം പോരാ. അല്ലെങ്കിൽ എല്ലാവിധത്തിലുമുള്ള ധ്വനിഭേദങ്ങളി

ദ്രവ്യംഗുണവിശേഷങ്ങൾക്കും. പ്രസ്തുതപദം വിഷയമാണെന്നാ യും; തന്നിമിത്തം ഫലിതമെന്നതു ധ്വന്യാത്മകമാണെന്നും വരും; അതു ശരിയല്ല. അതുകൊണ്ടു താല്പര്യവിശേഷമായ വാച്യം ഫലസങ്കടനാക്കൂടി ആയിരുന്നാലേ ഫലിതമാവൂ എന്നു പറയണം. ഈ സ്ഥിതിക്കു ഫലിതമെന്ന പദം പങ്കജാദിശബ്ദംപോലെ യോഗരൂഢമാണു്. പാചകാദിപോലെ യൌഗികമല്ലെന്നർത്ഥം. ആകയാൽ യഥാശ്രുതാർത്ഥംകൊണ്ടു ശ്രോതാക്കളെ ചിരിപ്പിക്കുന്നതും അർത്ഥാന്തരതാല്പര്യത്തോടുകൂടിയതുമാണു് ഫലിതശബ്ദാർത്ഥമെന്നു പര്യവസാനം.

> "എഴുപത്തെട്ടുവയസ്സു തികഞ്ഞൊരു
> കിഴവൻബ്രാഹ്മണനിതാ പോകുന്നു,
> കൊട്ടവടിയിൽ തൂക്കിയുള്ള കമണ്ഡലുവിൽ
> ഒരുപിടിയെന്നല്ലാതെ ലേശമൊരിക്കം."

ഇതിലെ താല്പര്യം തല മുഴുവനും കഷണ്ടിയായിരുന്നിട്ടും വെയിലിന്റെ തീക്ഷ്ണത കൂട്ടാക്കാതെ, വാർദ്ധക്യത്താൽ മരിക്കാറായുള്ള കാലമായിരുന്നിട്ടും തന്റെ ശരീരത്തിനുള്ള അവശതയെ ഗണിക്കാതെ, ഒരു ബ്രാഹ്മണൻ ഭക്ഷണം വാങ്ങുവാനുള്ള ആഗ്രഹംകൊണ്ടു കല്യാണത്തിനു പോകുന്നു എന്നാണല്ലോ. പക്ഷെ കാര്യം ഒന്നെങ്കിലും ഇപ്രകാരം പറഞ്ഞാൽ അതിൽ ആർക്കും ചിരിക്കാൻ വകയുണ്ടാവില്ല. നേരേമറിച്ച് മനുഷ്യരുടെ ധനാശയുടെ ദുർന്നിവാരകതയെപ്പറ്റി ഗൌരവമായി ചിന്തിക്കുവാനാണവകാശം.

പ്രസ്തുത തുള്ളലിൽ കാണുന്നു:—

> "ചിരത്തെ വിചാരിച്ചു നിൽക്കേണ്ട വല്ലതും
> പഥ്യമില്ലെങ്കിൽ പറഞ്ഞതുമില്ല ഞാൻ"
> "അച്ചിക്കു മാസപ്രവൃത്തി ചെയ്യുന്നവൻ
> കൊച്ചിക്കു പോയതെ തെറ്റിപ്പിരിഞ്ഞീടണം"
> "കൈകളും വിരിപ്പുറപ്പെട്ടെന്നതാൻ
> അയ്യോ ചുമക്കപ്പാനില്ല പോകുന്നു"

ഈ വകയൊക്കെയും ഫലിതമാണെന്നു ധരിക്കണം. പഥ്യമില്ലെങ്കിൽ പറഞ്ഞതുമില്ല ഞാൻ എന്ന വാക്യത്തിന്റെ താല്പര്യം

കാട്ടിൽകിടന്ന തണ്ടലേികൂടി കടലുഴറ്റു
കാലത്തിലുമവിത്തു വിതപ്പിതപ്പോഴടസ്സോകാച്ചു.

ഇത്യാദിയായുള്ളതെല്ലാം ഹാസ്യവ്യഞ്ജകങ്ങളാണെങ്കിലും ഹാസ്യരസമാണെന്ന് ആരെങ്കിലും പറയുമോ? ആകയാൽ ഹാസ്യവ്യഞ്ജകം മാത്രമായാൽ പോരാ അതു പ്രകൃതോപയോഗിയായ താല്പര്യാർത്ഥത്തോടുകൂടിയതുമായിരിക്കണം. ചെമ്മീൻതുള്ളി ഇത്യാദിയിൽ ആ വക താല്പര്യവിവക്ഷയൊന്നുമില്ലായ്കയാൽ വ്യാവൃത്തി വരുന്നുമുണ്ട്. ഫലിതം ഫലപ്രദമാവണമെങ്കിൽ വക്താവു, വാച്യൻ, ശ്രോതാവു, സ്ഥലം, കാലം, സന്ദർഭം മുതലായവയ്ക്കു അനുഗുണമായിരിക്കണം. വിഗുണമായാൽ ഫലവും വിപരീതമായിരിക്കും. പ്രകൃതത്തിലെ "അച്ചി ഹാസ്യപ്രവൃത്തി" എന്ന വാക്യം ഗന്ധമാദനപർവ്വതത്തിൽ വേട്ടയാടുന്ന ഒരു കാട്ടാളൻ കാട്ടാളരാജാവിനെപ്പറ്റി തന്റെ കൂട്ടുകാരോടു പറയുന്നതാകയാൽ വക്തൃവൈചിത്ര്യമോ വാച്യവൈചിത്ര്യമോ ഇല്ലാത്തതുകൊണ്ടു കേട്ട മാത്രയിൽ സഹൃദയന്മാരെ ചിരിപ്പിക്കുകയല്ല, നെറ്റി ചുളിപ്പിക്കുകയാണ് ചെയ്യുക. നേരെമറിച്ച് ഈ വാക്യംതന്നെ തിരുവനന്തപുരംരാജാവിന്റേയോ മറ്റോ ഭടന്മാരായ നായന്മാരെക്കൊണ്ടു പറയിപ്പിച്ചിരുന്നെങ്കിൽ ശരിയായി ഫലിതമാകുമായിരുന്നു. പക്ഷേ നമ്പ്യാർ തന്റെ ശ്രോതാക്കളെയോ കാണികളെയോ സംബന്ധിച്ചല്ലാതെ മറ്റൊരുവിധത്തിലുമുള്ള ഔചിത്യത്തിൽ ശ്രദ്ധപതിപ്പിച്ചിട്ടില്ല. അങ്ങനെ ചെയ്തിരുന്നെങ്കിൽ സാഹിത്യത്തിൽ ഉള്ളലിന്നു എത്രയോ ഉൽക്കർഷം ഇനി ലഭിക്കുമായിരുന്നെങ്കിലും അദ്ദേഹത്തിന്റെ അന്നത്തെ ഉദ്ദേശം തീരെ വിഫലമായി പരിണമിക്കുമായിരുന്നു. നമ്പ്യാരുടെ ശ്രോതാക്കൾ പാമരന്മാരായ ഭടന്മാരും മറ്റു ചില വിലാസപ്രിയന്മാരും വിഷയലമ്പടന്മാരായ പ്രഭുക്കന്മാരും ആയിരുന്നുവെന്നു മുമ്പുതന്നെ പറഞ്ഞിട്ടുണ്ടല്ലോ. നമ്പ്യാർതന്നെ,

ചിരിക്കുന്ന കഥകേട്ടാൽ ഇരിക്കുമായതല്ലെങ്കിൽ
തിരിക്കുമതിന്നു മോഹിച്ചിരിക്കുന്ന ഭടന്മാരെ
ചിരിക്കാതെ രസിപ്പിപ്പാനറിക്കുന്നുള്ളതല്ലെ
ന്നിരിക്കുന്നെങ്കിലമ്മാത്രമൊല്ലാമെന്നതേ വേണ്ടു.

എന്നിങ്ങനെ തന്റെ സഭ്യന്മാരായ ഭടന്മാരെപ്പററിയും

കലികാലത്തിലുള്ള കാണികൾക്കു കഥ കേട്ടാൽ
ഫലിതമുള്ളതേ നല്ലൂ പലർക്കുമതിനെത്തന്നെ
വലിപ്പമുള്ളവർക്കും നൽവയസ്സുചെന്നവർക്കും നൽ
കുലത്തിലുള്ളവർകൾക്കും നാരിമാർക്കും ശിഷ്യർകൾക്കും
ചിരിപ്പാൻസംഗതിയുള്ള കവികൾ ചൊല്ലിയെങ്കിൽകേ-
ട്ടിരിപ്പാനാഗ്രഹമുണ്ടാമെന്നിയേ സൽകഥ കേട്ടാൽ
ചിരിപ്പാനെന്തൊരു മാർഗ്ഗമെന്നു നോക്കുന്നവരേറും.

(ഹനുമദുൽപത്തി)

എന്നിങ്ങനെ മററുള്ളവരെപ്പററിയും പറഞ്ഞിരിക്കുന്നതു നോക്കുക.

ഈവക കഥകൾക്കുണ്ടോ ഔചിത്യാനൗചിത്യവിവേകം. എന്തിന്, ചമ്പൂകാരന്മാരുടെ കാലത്തുതന്നെ ഗതാനുഗതികന്യായേന പലരുടെയും മനോഗതി ഈ വിധത്തിൽ ദുഷിച്ചുതുടങ്ങിയതായി കാണുന്നുണ്ട്. കുഞ്ചൻനമ്പ്യാരുടെ കാലമായപ്പോഴേക്കും അതു് എത്രയോ രൂഢമൂലവും [illegible]വിഷമവുമായി പരിണമിച്ചിരിക്കണം. ഗണപതിയെ വന്ദിച്ചിട്ടു് ഇഷ്ടസിദ്ധിക്കായി പ്രാർത്ഥിക്കുന്ന പതിവുകൂടി ഈവക മനോഗതിയുടെ ഒരു അംശമായിരിക്കും. എന്നാൽ താദൃശമനോഗതിയിൽ വൈദുഷ്യമുള്ളവർ അന്നും ദുർല്ലഭം ചിലരുണ്ടായിരുന്നുവെന്നും അവരുടെ ആക്ഷേപങ്ങൾക്കു നമ്മുടെ നമ്പ്യാർ [illegible]യെ ആശ്രയിച്ചു വില വച്ചുകൊടുത്തിട്ടില്ലെന്നും ഇതുപോലുള്ളതിൽനിന്നു നമുക്കു ഗ്രഹിക്കാവുന്നതാണു്. നോക്കുക:—

കുറവും കുററവും നോക്കിപ്പറവാനങ്ങൊരുകൂട്ടം
ഇരുകണ്ണും മിഴിച്ചങ്ങു മറുഭാഗേ വസിക്കുന്നു.
മറിയും മായയുമെല്ലാം മറച്ചുവച്ചുകൊണ്ടെല്ലാ-
മറിവുള്ള ജനമെന്നും പുറമേ ഭാവവും കാട്ടി
തറമേലിരിക്കുന്നോര നിറമേറും സഭതന്നിൽ
ഇറങ്ങി സൽകഥാ ചൊല്ലി തുടങ്ങും പുരുഷൻതന്റെ
കുറവാററങ്ങളെല്ലാം കണ്ടുനിറഞ്ഞുള്ളിലസൂയകൊ-
ണ്ടുറഞ്ഞുചാടിയവരൊന്നു പറഞ്ഞുതോന്ന്യാ ചെയ്യും

കുറഞ്ഞൊരു വിശേഷത്തെയറിഞ്ഞുള്ള ജനം കുറം
പറഞ്ഞെങ്കിലതുകൊണ്ടു തരിമ്പും സങ്കടമില്ല.
അറിയാത്ത മഹാമൂഢൻ തെറിവാക്കു പറയുമ്പോൾ
എറിഞ്ഞുകാലൊടിക്കാമെന്നറിഞ്ഞുകൊൾവിനെല്ലാരും.

എന്നാൽ എറിഞ്ഞു കാലൊടിക്കണമെന്നു പറഞ്ഞിരിക്കുന്നതു തന്നോളം അറിവില്ലാത്തവർ, വല്ലവരുടെയും വാക്കു കേട്ടിട്ടോ സ്വമേധയാ വല്ലതും ആക്ഷേപിക്കുന്നതിനെപ്പറ്റിയാണ്. അറിവുള്ളവരുടെ ആക്ഷേപത്തിനു സമാധാനം "കലികാലങ്ങളിലുള്ള കാണികൾക്കു കഥ കേട്ടാൽ" ഇത്യാദിയാകുന്നു. എന്തായാലും ഈ സ്ഥിതിക്കു നമ്പ്യാരെന്തു ചെയ്യും? ഇതിപ്രകാരം ശ്രോതാക്കളുടെ രുചിയെ അനുസരിച്ചു താൻ മറ്റൊരൗചിത്യത്തിലും ശ്രദ്ധിക്കാതിരിപ്പാൻ നിർബന്ധിതനായി. തന്മൂലമാണ് "കടകംകൊടുപ്പാനെ ടെന്നത്തടക്കം മന്ദമൊരുത്തൻ" ഇത്യാദി പറയിപ്പിച്ചുകൊണ്ടു, ഭീമനെ വിദൂഷകനായ ഒരു കല്പകമാക്കിയിരിക്കുന്നതു. കാട്ടാളനെയും ക്രൂരനെയും വെളുപ്പിച്ചു പല അസംബന്ധങ്ങളേയും പറയിപ്പിച്ചിരിക്കുന്നതും ലങ്കാധിപന്മാരായ രാക്ഷസന്മാർ അമ്പലപ്പുഴക്കൊട്ടാരത്തിലും അമ്മച്ചിവീട്ടിലും മറ്റും വിടുപണിയെടുത്തു ഉപജീവനം കഴിക്കുന്ന കൂട്ടരുടെ പ്രകൃതിയും വികൃതിയും കല്പിച്ചുകൊടുത്തിരിക്കുന്നതും മറ്റും. എന്നാൽ ഈവക ദോഷങ്ങളൊക്കെയും വക്തൃവാച്യസ്ഥലകാലസന്ദർഭൗചിത്യം നോക്കി പ്രയോഗിച്ചിരുന്നെങ്കിൽ സാഹിത്യദൃഷ്ട്യാ ഇതിലധികം വളരെ മെച്ചം കിട്ടുമായിരുന്നു. നമ്പ്യാർ ചില ദിക്കിൽ അപ്രകാരം പ്രവർത്തിച്ചിട്ടുണ്ട്. നോക്കുക, "പാഞ്ചാലി എന്നൊരു പെണ്ണിനെക്കണ്ടിട്ട്" എന്നു തുടങ്ങുന്ന ഹനുമാന്റെ അധിക്ഷേപം പ്രാകൃതരീതിയിലായിട്ടാണെങ്കിലും അതു ഗന്ധമാദനപർവ്വതത്തിലെ ഒരു കിഴവക്കുരങ്ങച്ചാരുടെ നിലയിലാകയാൽ എത്രയും ഉചിതമായിട്ടാണ് പരിണമിച്ചിരിക്കുന്നതു. വിശേഷിച്ചു ഈ വക സ്ഥലങ്ങളിലാണ് നമ്പ്യാരുടെ കവിതയ്ക്കുള്ള പ്രത്യേകം ശക്തിയും ചൈതന്യവും പ്രകാശിക്കുന്നതു.

നാട്യാദികം നിറഞ്ഞ വസ്തുവി
വാലുള്ള വാനരന്മാർക്കുചിതമോ.

4 കല്യാണജാലം കളിക്കുന്നകണ്ടു
കമലമണിനിറമുടയ കമലമതുകണ്ടു
5 പാരാതെ കപിശ്രേഷ്ഠന്മാരൊരുമൊത്തമിച്ചു
6 കുംഭികളുടെ കുംഭതടങ്ങളിലമ്പുകളമ്പതുലക്ഷം

എന്നാൽ ഈവക വൃത്തങ്ങൾതന്നെ ചില വൈലക്ഷണ്യത്തോടുകൂടി പ്രയോഗിച്ചുകാണുന്നുണ്ടു്. എന്നു മാത്രമല്ല വൃത്തമഞ്ജരിയിൽ നിർദ്ദേശിക്കാത്ത ചില വൃത്തങ്ങളും പ്രയോഗിച്ചിട്ടുണ്ടു്.

'ഇടിരവമിടിയും പടപടപടവെടിയും
അടവിയിലിടിതിങ്ങിന കിടുകിടനടയും,

തരംഗിണിയിൽ അതിക്കുശേഷം രണ്ടു ലഘുക്കളെ അധികം ചേർത്തിരിക്കുന്ന വൃത്തവിശേഷമാകുന്നു ഇതു്.

വലയുംകെട്ടിപ്പാർക്കുന്നവരുടെ തലയുംകൊണ്ടതിവേഗം
മലയുടെ ഗുഹയിൽ പുക്കിതു പെൺപുലിയാൺപുലിയോടും

ഇതിലെ മൂന്നടിയിൽ അജഗരഗമനവൃത്തത്തിലേക്കു് ഒരു ഗുരു അധികമായിരിക്കുന്നു.

"ഉദ്ധതമതി നരപതിയുടെ വാക്കുകൾകേട്ടു
ബുദ്ധിയിലതി കനിവുകലർന്നു കുതുകമിയന്ന ഹനുമാൻ"

ഇതിൽ ആദ്യത്തെ അടിയിൽ അജഗരഗമനത്തിലേക്കു് ഒരു ഗണം കുറവും.

"തരുകളിൽ മൃഗശ്രേഷ്ഠന്മാരുടെ പലതരമെല്ലങ്ങളുമവരുടെചാട്ടങ്ങളു-
മൊരുവകകേളുന്ന പൊറുക്കരുതൊരുവകക്കൂട്ടരുടെ പലവിള-
(യാട്ടം"

'ഉലകുകളെട്ടും പടുതരമിഹ ഞെട്ടും പടപടഹമിളകും'

ഈ വകകൾക്കെല്ലാം വൃത്തമഞ്ജരിയിൽ കാണാത്ത വിലക്ഷണവൃത്തങ്ങളാണു്. ഈ വക വൃത്തങ്ങൾ തുള്ളലുകളിലും മറ്റും കുറെ ധാരാളമുള്ളതുകൊണ്ടു് അവയ്ക്കു നാമനിർദ്ദേശമോ ലക്ഷണമോ ചെയ്യാൻ തുനിയുന്നില്ല.

കഥാനായകനായ ഭീമൻ ധീരോദ്ധതനാണെങ്കിലും പ്രസ്തുത തുള്ളലിലെ പ്രധാന രസം ഉത്സാഹസ്ഥായിഭാവകമായ വീരമാകുന്നു. വിസ്മയം, ഹാസ്യം മുതലായവ അതിനു് അംഗങ്ങളാണു്. ആകപ്പാടെ കല്യാണസൌഗന്ധികം നമ്പ്യാരുടെ തുള്ളലുകളിൽ ക്രമംകൊണ്ടെന്നപോലെ നന്മകൊണ്ടും പ്രാഥമ്യം വഹിക്കുന്നതെന്നാണു് എന്റെ അഭിപ്രായം.

Madras
19-8-32

**P. KRISHNAN NAIR**
University Lecturer In Malayalam.




The Express Printing Works, Kottayam.

# കല്യാണസൗഗന്ധികം



## ശീതങ്കൻ തുള്ളൽ.



ഉലകിന്റെ ശുഭകർമ്മഫലമായുള്ള വരുത്തുവാൻ
അലസാതെ പിറന്നുള്ള ബാലനായിട്ടിരിക്കുന്ന
പരദൈവം ഗണനാഥൻ, കലവിയോടടിയന്റെ
കലുഷത്തെക്കളഞ്ഞുള്ള പലനേരം തുണയ്ക്കേണം.
കലയേഹം നമസ്കാരം കലയേഹം നമസ്കാരം
കളവാണി സരസ്വതി തെളിവോടെന്മനക്കാമ്പിൽ
വിളയാടിക്കളിക്കേണം കളങ്കങ്ങളകറ്റേണം
കളികൾക്കുള്ളോരവിടുന്നും കളത്തെത്തന്നു തുണയ്ക്കേണം.
ഹരിഹരശിവനയ്യൻ തിരുവടി അടിയന്റെ
മനതാരിൽ പരിഭവമകലുവാൻ തുണയ്ക്കേണം.

വാനോർനദീപുരവാണരുളീടുന്ന
ദീനാനുകമ്പിയാം കൃഷ്ണൻ തിരുവടി
ദീനം കളഞ്ഞെന്നെ രക്ഷിച്ചുകൊള്ളണം.
ആനന്ദമുള്ളിൽ വളരെ വളർത്തണം.
ചെമ്പകനാട്ടിന്നലങ്കാരഭൂതനാം
തമ്പുരാൻ "ദേവനാരായണ" സ്വാമിയും
കമ്പം കളഞ്ഞെന്നെ രക്ഷിച്ചുകൊള്ളണം
കുമ്പിട്ടുന്നേനിന്നു നിൻപാദാംഭോരുഹം.
നന്ദികാരണ്യമാം മന്ദിരേ വാഴുന്ന
മന്ദാരമാകുവാം "ബാലരവി"യുടെ
നന്ദിവരുത്തുന്ന കണ്ണങ്കരിംകാവി-
ലിന്ദുചൂഡപ്രിയേ! വന്ദേ, ഭഗവതീ
മന്ദേതരം മമ മന്ദത തീർത്തുടൻ

വന്നിസ്സതന്നിലൊന്നു വിലസണം.
"കിള്ളിക്കുറിശ്ശി"യെന്നുള്ള പുരംതന്നി-
ലുള്ള പരമൈവമുള്ളത്തിൽ വന്നുടൻ
കള്ളങ്ങളാകവേ തള്ളിപ്പുറംനീക്കി
വെള്ളത്തിരപോലെ തള്ളിപ്പുരണ്ടെന്നെ
വള്ളീസരസ്വതി വള്ളിദീർഘങ്ങളും
പുള്ളിവിസർഗ്ഗമെന്നുള്ള വകകളെ-
തെള്ളോളമിങ്ങൊരു കള്ളം വരാതക-
ണ്ടെപ്പോഴുമെന്നുടെ ഉള്ളിൽസമാതിയവുള്ളമേവിക്കണം
ഉള്ളൽക്കളങ്ങളിൽ പള്ളികൊള്ളേണമേ!
ഭാഷയായിട്ടു പറയുന്ന വാക്കുകൾ
ദോഷമകന്നു വരുത്തുവാൻ ദുർഘടം,
ദോഷമുള്ളാളുകൾ കേട്ടുനമ്മെക്കൊണ്ടു
ദൂഷണം കെട്ടിച്ചമയ്ക്കുമെന്നോർക്കയാൽ
ഭോഷനായുള്ളോരെനിക്കു കനക്കവേ.
ഭീഷണമെന്നു മനസ്സിലുറയ്ക്കുന്നു.
ഏറ്റതുടങ്ങിയാലൊന്നും ഫലംവരാ-
വാറില്ലവാക്കിനിന്നെല്ലാം വരുമിനി-
ക്കൂറുള്ള വർഗ്ഗം മുഷിച്ചിൽ ഇടങ്ങേറി-
ട്ടേപ്പാറത്തമേറെപ്പറഞ്ഞുഴങ്ങിയാൽ
ആരാനെങ്കിലുംകോരിവിളമ്പിയാൽ
സ്വാദില്ലയെന്നു വരുമിനി നിർണ്ണയം.
പഞ്ചസാരപ്പൊടിയേറെച്ചേലുത്തിയാൽ
നെഞ്ചകത്തെങ്ങു രുചിയും കുറഞ്ഞുപോം!
ചൊല്ലുന്നവർകൾക്കുമിപ്പാടുവെന്നുറച്ചിട്ടു
പല്ലുന്നതാക്കട്ടെണ്ണുവാനിദ്ധുളിടങ്ങോളം
നെല്ലും പണങ്ങളുമെണ്ണുന്നുറച്ചിട്ടു
കല്ലിലുംപുല്ലിലുമുകിത്തുടങ്ങോളം
നല്ലോരബുദ്ധിമാന്മാരിക്കഥാസാരം

എല്ലാമറിഞ്ഞു നിറഞ്ഞ സഭതന്നി-
ലുല്ലാസമോടെപ്രയോഗിച്ചുകാണ്കിൽ
കല്യാണമല്ലോ കവികൾക്ക സന്തതം
അംഭോജനാളത്തിലുമ്പിയതിൻ പൊരു-
ളൻപോടുപത്രങ്ങളിൽ പൊരുക്കീടുക-
പങ്ക്താക്ഷരം തടിശാഖാലതാപുഷ്പ-
സഞ്ചയന്തന്നിൽ മറഞ്ഞുനികന്ന
സന്താനവേദപ്പൊരുളുകൾ വെച്ചിട്ട
താമരസാക്ഷന്റെ മെത്തകടെതാഴ്ത്തു
താങ്ങിക്കിടക്കുന്നവനെച്ചുമക്കുന്ന
വൻപന്റെ കൊമ്പന്റെ കൊമ്പൊന്നൊടിച്ചോന്റെ
ജ്യേഷ്ഠനെപ്പേടിച്ചു നാട്ടിന്നുപോയോന്റെ
ചാട്ടിന്റെ കൂട്ടിന്റെ കോട്ടം തിരിപ്പവ-
നണ്ണിക്കഴഞ്ഞുവരുത്തോരു പുരുഷനെ—
നാളം തെളിവോട്ടവന്നു ഇണങ്ങണം.

കല്യാണശീലനാം കാർമുകിൽവർണ്ണനെ-
ക്കല്യത്വമോടെന്നു വന്ദിച്ചുകൊണ്ടുഞാൻ
കല്യാണസൌഗന്ധികാഖ്യം കഥാഭാഗ-
മുല്ലാസകാരണം ഭാരതസത്തമം;
ചൊല്ലേറുമിക്കഥാലേശം ചുരുക്കിഞാൻ
ചൊൽവാൻ തുടങ്ങുന്നു ദേശികാനുഗ്രഹാൽ
കൽഹാരപുഷ്പം ഹരിച്ചോരു ഭീമന്റെ
കല്യാണവിക്രമം വർണ്ണിച്ചുചൊല്ലുവാൻ
തെല്ലുംമതിയാകയില്ലെന്നാകിലും
വല്ലതും കിഞ്ചിൽ കഥിക്കെന്നതെവരൂ.
നല്ലവിദ്വാന്മാർ പറഞ്ഞുഫലിപ്പിച്ചു
നല്ലോരു കീർത്തിലഭിച്ചു കഥാമൃതം
കില്ലകൂടാതെ കഥിപ്പാൻ തുടന്നവൻ
നല്ല ദോഷച്ചാർത്തിന്നില്ല സംശയം,

എന്നുപറഞ്ഞു പരിഹസിക്കുന്നവ-
രൊന്നു ബോധിക്കേണമിന്നു മാലോകരെ
മുന്നം ഭഗീരഥൻ പാരം പണിപ്പെട്ടു
മന്ദാകിനീജലം കൊണ്ടുവന്നാദരാൽ
മന്നിടം തന്നിൽ പരത്തിമഹാരഥൻ
തന്നുടെ മുമ്പിൽ മരിച്ചു പിതൃക്കളെ
ഒന്നൊഴിയാതവൻ തൃപ്പിച്ചുതൃപ്പിച്ചു
ധന്യരെ സ്വർഗ്ഗത്തിലാക്കിപ്പോലും നൃപൻ
അജ്ജലം തന്നിൽ മറ്റുള്ള ശഠാജനം
മജ്ജനം ചെയ്യുന്നു, തർപ്പണം ചെയ്യുന്നു,
ഗർജ്ജനം ചെയ്യുന്നപോലെ മഹീതലേ
ദുർജ്ജനം നമ്മെ പരിഹസിച്ചെങ്കിലും
അർജ്ജുനാഗ്രഭവൻ തന്റെ പരാക്രമം
വർജ്ജിച്ചു മറ്റൊന്നു വർണ്ണിക്കയല്ല ഞാൻ
എങ്കിലോ പണ്ടു യുധിഷ്ഠിരൻ ഭീമനും
മങ്കമാർ മൌലിയാം പാഞ്ചാലപുത്രിയും
മാദ്രീസുതന്മാരിരുവരുമവ്വണ്ണം-
ബദ്രീവനാന്തേ നടക്കും ദശാന്തരേ;
ഗന്ധവാഹത്താൽ സമാഹൃതമായസൌ-
ഗന്ധികം കണ്ടുടൻ കൌതുകാൽ പാർഷതി,
ഗന്ധവാഹാത്മജൻ തന്നോടു ചൊല്ലിനാൾ:—
"കണ്ടാലുമാശ്ചര്യപുഷ്പമെൻവല്ലഭാ
കണ്ടാൽമനോഹരം കാഞ്ചനാഭം ശുഭം
പണ്ടുഞാനീവണ്ണമുള്ളൊരുവസ്തുവെ-
കണ്ടറിയുന്നീലകാന്താ! ധരിക്കെടോ
തണ്ടാർമധുരസം തെണ്ടിപ്പറക്കുന്ന
വണ്ടുകളെല്ലാം മുരണ്ടുകുതൂഹലം
പൂണ്ടുവനങ്ങളിൽ പണ്ടുള്ള പുഷ്പങ്ങൾ
കൊണ്ടുള്ളൊരാസവം തെണ്ടുന്നതില്ലെന്നു

കണ്ടുടൻ വൃന്ദവുംകൊണ്ടു പുറപ്പെട്ടു
മണ്ടിവരുന്നതും കണ്ടീലയോ ഭവാൻ?
കണ്ടിവാർകുഴിമാർക്കുണ്ടാം ദുരാഗ്രഹം
കൊണ്ടല്ലയൊന്നിതു കണ്ടു പറയുന്നു;
രണ്ടു ഭാവം നിനക്കുണ്ടാകവേണ്ടെടോ!
രണ്ടുനാലെങ്കിലും കൊണ്ടുവന്നീടണം
ഉണ്ടു കനിവെങ്കിൽ വേണ്ടുവോളം മതി;
കുണ്ഠിതംകൂടാതെ മണ്ടിഗമിച്ചിതു-
കൊണ്ടുവരാനിന്നിനക്കുണ്ടു പരാക്രമം
കണ്ടശൈലങ്ങളും കണ്ട വൃക്ഷങ്ങളും
കണ്ടകക്കൂട്ടവും കണ്ടാലതുഗദ
കൊണ്ടു തകർത്തതിമത്ത ഗമിപ്പതിൽ
വേണ്ടും ബലം നിനക്കുണ്ടെന്ന നിർണ്ണയം
പണ്ടെടോ നിൻകരംകൊണ്ടു ഹിഡിംബന്റെ
കണ്ഠം പിടിച്ചതു കണ്ടിട്ടറിഞ്ഞതും,
ലുണ്ഠിച്ചു വന്നൊരു കിർമ്മീരനെബ്ഭവാ-
നണ്ടിച്ചുവെന്നല്ല രണ്ടായ്പ്പിളർന്നതും,
കണ്ഠതാപമെന്യേ ബകനെ വധിച്ചതും
കണ്ടുകേട്ടുള്ളുറപ്പുണ്ടെനിക്കെടോ!
ഉത്തരാശാമുഖം തന്നിൽനിന്നെത്രയും
ഉത്തമമായൊരു സൌരഭ്യമിങ്ങനെ
സത്വരം വന്നതു സൂക്ഷിച്ചറിക കേൾ
സത്വവാനല്ലോ സമീരസൂനോ! ഭവാൻ;
ഇത്തരം പുഷ്പങ്ങളെങ്ങാനുമുണ്ടെന്നു
ചിത്തരംഗത്തിലെപ്പോൾക്കണ്ടു നിശ്ചയം,
അത്ര ചെന്നാശു ഹരിക്ക ഭവാനെങ്കി-
ലത്ര നിന്നാശു ഗമിച്ചാലുമാദരാൽ;
എത്രയും മോഹം നമുക്കുണ്ടതിന്നു നീ
പാത്രമെന്നുള്ളതും സന്ദേഹമില്ലെടോ!

പെണ്ണിന്റെ ചൊൽകേട്ടു ചാടിപ്പുറപ്പെട്ട
പൊണ്ണൻ മഹാദോഷനായ്‌ത്തോ മഹാജളൻ
ഖണ്ഡിച്ചുരപ്പാൻ വശതയില്ലായ്കയാൽ
ദണ്ഡിക്കമാറായിവന്നു വൃഥാഫലം

ഇത്യാദിനമ്മെ ദൂഷിക്കും മഹാലോക-
ത്ത്യാഗ്രഹംമൂലമെന്നു ശങ്കിച്ചു നീ
ചിത്തേ വിഷാദിച്ചു നില്ക്കേണ്ട വല്ലഭാ!
പതിവ്രതമില്ലെങ്കിൽ പറഞ്ഞതുമില്ല ഞാൻ
ധർമ്മാടവീവാസിയാകുന്ന രാഘവൻ
തന്മാനിനീവാക്കു കേട്ടു മോഹിക്കയാൽ
പൊന്മാനിനെപ്പിടിപ്പാനായ് പുറപ്പെട്ടു
തന്മായകൊണ്ടുഴന്നോടി വാഴും വിധൌ
വൈദേഹിയെക്കട്ടുകൊണ്ടുപോയീടിനാൻ
വൈദേശികവ്യാജസന്യാസി രാവണൻ;
വാമാക്ഷിവാക്യം പ്രമാണിക്ക കാരണം
രാമാദികൾക്കൊക്കെ ഖേദം പിണഞ്ഞതുപോൽ;
എന്നതുകൊണ്ടു പറഞ്ഞില്ല വല്ലഭാ!
എന്നുടെ ബുദ്ധ്യാ വിചാരിച്ചുറച്ചുള്ള
ഞാനെങ്കിലിങ്ങനെ വേണമെന്നാഗ്രഹം".

ഭൂപനന്ദിനിതന്റെ വചനമിങ്ങനെ കേട്ടു
ഭൂപതി മാരുതിധീമാൻ, ചിരിച്ചുകൊണ്ടരുൾചെയ്തു;
"ചപലസ്ത്രീകളെപ്പോലെ കഥിക്കുന്നതെന്തോ ബാലേ!
സഫലം നിന്നുടെ കാര്യം സപദി സംഭവിച്ചീടും,
ശുകവാണിമണേ! നിന്റെ ഹിതമെന്തെങ്കിലും ചെയ്വാൻ
സുകരം മാരുതിക്കിന്നു ധരിക്ക നീ മഹാഭാഗേ!
ധരണീസ്വർഗ്ഗപാതാളപ്രദേശങ്ങളും മുഴുവൻ ഞാൻ
തിരിഞ്ഞു കാഞ്ചനപുഷ്പം വിരഞ്ഞു കൊണ്ടുപോരുമ്പോൾ
സുരന്മാർ ദാനവന്മാരും നരന്മാർ പന്നഗന്മാരും
ചരന്മാർ ചാരണന്മാരും പരന്മാർ പാർത്ഥിവന്മാരും

കട്ടക്കും കോപാഗ്നൌതന്നെത്തടുക്കും നേരമേ, പാത്ത-
ങ്ങടുക്കും ഞാൻ ഗദകയ്യിലെടുക്കും സംഗരേ നല്ല
ത്തടുക്കും വീര്യശൌര്യങ്ങൾ നടിക്കും കശ്മലന്മാക്കി-
ട്ടിടിക്കും കൈകളുംകാലുമൊടിക്കും ദേഹമെപ്പേരും
പൊടിക്കും ഭൂമിയിലുള്ള പൊടിക്കും പാത്രമാക്കും ഞാൻ;
ഇടിക്കും മുഷ്ടികൾകൊണ്ടു പിടിക്കും മർദ്ദനം ചെയ്യും
അടിക്കും താഡനംചെയ്യും മുടിക്കും വൈരിവൃന്ദത്തെ
കടിക്കും പാമ്പിനെപ്പോലെ കടക്കും മന്ദിരംതന്നിൽ
കിടക്കും വിത്തവും വാരിക്കൊടുക്കും വിത്തവുമെല്ലാം
അടക്കും സ്ഥാനമാനങ്ങളടക്കമെന്നിയേ വിശ-
ങ്ങടക്കും ഭീമസേനൻ! ഞാൻ നടക്കമിങ്ങിനെ ചൊറ
മടക്കം മാത്രമിക്കില്ല മടവാർ മൌലികേ ബാലേ!
വടക്കേ ദിക്കിനെ നോക്കി നടക്കും പർവ്വതാഗ്ര
കടക്കും നമ്മുടെ മാർഗ്ഗം മുടക്കും വൈരികളെല്ലാം
കിടക്കും കാരാഗ്രഹത്തിൽ കിടക്കും കാളിപാകത്തിൽ
പൊട്ടുകന്നോരു നിങ്കാര്യം ലഭിച്ചു പോരുമവൻ ഭീമൻ".

ഇത്ഥം പറഞ്ഞു ഗദയും വഹിച്ചുകൊ-
ണ്ടുത്ഥാനവും ചെയ്തു ഗന്ധവാഹാത്മജൻ
ഉത്തരാശാമുഖം നോക്കിപ്പുറപ്പെട്ടു
സത്വരാഹങ്കാരഗംഭീരപൂരുഷൻ
അഗ്രഭാഗേ കണ്ടു പന്തിനിരകളേ
അഗ്രഹാരം കണ്ടു കൌതുകം പൂണ്ടവൻ
നിഗ്രഹാനുഗ്രഹാധികൃതപ്രൌഢരാം
വിപ്രലോകാഗ്രേസരന്മാരെ വന്ദിച്ചു
വിഗ്രഹശക്തനാം വീരൻ വൃകോദരൻ
വ്യഗ്രതാഹീനം നടന്നു തുടങ്ങിനാൻ;
ഉഗ്രമാം കാനനം തന്നിലകപ്പെട്ടു
ദുർഗ്രഹക്രൂരധീരാകാരപൂരുഷൻ
നക്ഷത്രമാർഗ്ഗത്തിലെത്തിക്കിളർന്നോരു

വൃക്ഷങ്ങൾ കണ്ടവൻ വിസ്മയിച്ചീടിനാൻ
ലക്ഷകോട്യർബ്ബുദം ധൂളീപരാഗവും
ലക്ഷീകരിക്കയില്ലെണ്ണിത്തുടങ്ങിയാൽ,
താലം തമാലവും നക്തമാലങ്ങളും
സാലം രസാലവും ഹിന്താലജാലവും
അർജ്ജുനാകേസരം നീലം പലാശവും
സർജ്ജരംഖർജ്ജൂരകാരസ്കരങ്ങളും
പൂതപനസവും ചെമ്പകാചെമ്പകം
മാതുലുംഗങ്ങളും മാകന്ദവൃന്ദവും
പുന്നാഗനാഗപ്രിയാളദ്രുമങ്ങളും
പുന്നാമ്പകളങ്ങൾ പൂപ്പാതിരികളും
അശ്വത്ഥജാലം കപിത്ഥദ്രുമങ്ങളും
ശാഖോടങ്ങളുമങ്ങു പേരാൽ സമൂഹവും
വീട്ടിയും തേക്കും തിലകദ്രുമങ്ങളും
ചോട്ടിൽ പതിക്കും ചുഴലിവൃക്ഷങ്ങളും
അത്തിയുമിത്തിയും പിന്നെപ്പുരത്തിയും
പൂത്തിലഞ്ഞീകൃതമാലജാലങ്ങളും
മന്ദാരകുന്ദകരണ്യഷണ്ഡങ്ങളും
കന്ദരാളങ്ങളും കാട്ടുപുഷ്പങ്ങളും
തിന്ത്രിണീവൃക്ഷങ്ങൾ വംശദ്രുമങ്ങളും
ലന്തവൃക്ഷങ്ങളും ജാംബൂകദംബവും
ജംബീരവൃക്ഷവും ശിഗ്രുദ്രുമങ്ങളും
തുംബീലതകളും താംബൂലിക്കൂട്ടവും
ഉഞ്ഞാനികഞ്ഞവും മല്ലികാവല്ലിയും
മുഞ്ഞവല്ലികളും മാലതീജാലവും
ഇപ്രകാരം പുഷ്പവല്ലീഗണങ്ങളാൽ
തൽപ്രദേശം മഹാശോഭാരം വനാന്തരം
ക്ഷിപ്രം പ്രവേശിച്ചു ഭീമസേനൻമുദാ
തൽപ്രദേശം കണ്ടു സന്തുഷ്ടമാനസൻ

എട്ടുദിഗന്തങ്ങൾ പൊട്ടുമാറുച്ചത്തി-
ലട്ടഹാസസാന്ദ്രം പൊട്ടിച്ചിരിക്കയും
പൊട്ടുന്ന മാനത്തു മുട്ടും മരാമര-
ക്കൂട്ടങ്ങളിൽ ഗദാഘട്ടനം ചെയ്യയും
ചുറ്റുവൃക്ഷങ്ങൾ പൊട്ടിത്തകർന്നൊത്തു
മുട്ടിപ്പതിക്കുന്ന കോലാഹലങ്ങളും
ഒട്ടല്ലതങ്ങളിൽ കെട്ടിദ്രുമശ്രേണി
കെട്ടിപ്പിണഞ്ഞൊത്തു പൊട്ടുന്ന ഘോഷങ്ങൾ
കേട്ടു പാരം ഭയപ്പെട്ടു മൃഗങ്ങളും
തെറ്റന്നു മണ്ടിഗ്ഗമിക്കും പ്രകാരവും;
പെട്ടെന്നൊരു മരം പൊട്ടിപ്പിളർന്നൊത്തു
മറ്റൊരു വൃക്ഷേ പതിക്കുന്ന നേരത്തു
മറ്റതും ഖണ്ഡിച്ചു മറ്റതിന്മേൽ വീണു
മറ്റതും മറ്റതും മറ്റതും ഭസ്മമായ്
മുറ്റും മരങ്ങളിൽ ചുറ്റുന്ന വല്ലികൾ
ചുറ്റും ഗദാഘാതമേറ്റുടൻ മൂലങ്ങൾ
അറ്റു മരങ്ങളിൽ ചുറ്റും വെടിഞ്ഞൊത്തു
ചുറ്റും തകർന്നൊത്തു മുറ്റും പതിക്കയും
ഊറ്റപ്പുലികളും സിംഹഗജങ്ങളും
ചേറ്റിൽ കിടക്കുന്ന പന്നിത്തടിയനും
ഏറ്റം പുറപ്പെട്ടു പാഞ്ഞടുക്കും വിധൌ
കാറ്റിൻ മകൻ ഗദാചക്രം തിരിക്കുന്ന
കാറ്റുമാത്രം മെയ്യിലേറ്റൊരു നേരത്തു
പാറ്റകൾ പോലെ പലായനം ചെയ്യയും
അത്യുന്നതം ഗന്ധമാദനപർവ്വതം
അത്യന്തവിസ്താരമത്യത്ഭുതം പരം
ഉത്തുംഗശൃംഗങ്ങൾ നക്ഷത്രമാർഗ്ഗത്തി-
ലെത്തുന്നതൊട്ടല്ല പത്തുനൂറായിരം
കത്തുന്ന തീക്കനൽ ജ്വാലാകലാപത്തി-

ഒന്നൊററുള്ളരത്നപ്രകാരങ്ങളുമിങ്ങിനെ
കുത്തിയൊഴുകുന്നപൂഞ്ചോലവാരിയിൽ
തത്തിക്കളിക്കുന്നമത്സ്യനക്രങ്ങളും
പാതാളരന്ധ്രത്തിനൊക്കുംഗുഹകളിൽ
ചേതസിമോദാൽകളിച്ചുവസിക്കുന്ന
വേതാളിപാളിയുംകാളിയുംകൂളിയും
ഭൂതാളിപൂതനാജാലങ്ങളുംകപാചിൽ
പ്രേതാശരബ്രഹ്മരക്ഷോഗണങ്ങളും
ഹൂതാനമല്ലാതലക്ഷവുംകോടിയും
വാതവേഗങ്ങളാംമാനുംകലകളും
മാതംഗയൂഥവുംസിംഹഗണങ്ങളും
വള്ളിപ്പുലികരംവരിയൻപുലികളും
പുള്ളിപ്പുലികരംകരിമ്പുലിക്കൂട്ടവും
വള്ളിക്കുടിലകത്തുള്ളിൽകടന്നങ്ങു
തുള്ളിക്കളിക്കുന്നപുള്ളിമാൻപേടയും
കൊള്ളിക്കമോദമുള്ളബാണംപ്രയോഗിച്ചു
കൊല്ലുന്നകാട്ടാളജാതിയെക്കാൺകയാൽ
ഉള്ളിൽഭയംപൂണ്ടുമണ്ടുംമൃഗങ്ങളെ
തായത്തിലെത്തിപ്പിടിച്ചുകടകൊന്നു
വായിലാക്കിക്കൊണ്ടുപാഞ്ഞുപോകുംകടു-
വായുംപുലികളുംചെന്നുവലകളിൽ
ചാടിക്കിടന്നുഴന്നീടുന്നനേരത്തു
പാടെമുടിപ്പാനണഞ്ഞവേട്ടാളുടൻ
ഓടിവന്നീടുന്നവേടൻകണകൊണ്ടു
പാടനാംചെയ്ത്വധിക്കുംപ്രകാരവും
പേടിച്ചൊളിക്കുന്നചെമ്പുലിക്കൂട്ടങ്ങ-
ളോടേകലമ്പുവാനായ്വന്നടുത്തിടും
ഏറ്റുടിമാനിനെപ്പെട്ടെന്നുകുത്തി-
ലിട്ടുകളിപ്പിച്ചുകാട്ടാളരാജന്റെ

പട്ടററവിക്രമംകൊണ്ടുപുകഴ്ന്ന
കാട്ടാളരാജനുംകൂട്ടരുമൊക്കവെ
വേട്ടയ്ക്കുകോപ്പുകൾകൂട്ടിപ്പുറപ്പെട്ടു
കാട്ടിൽചരന്നതുംകണ്ടുവൃകോദരൻ
ചെമ്പിച്ചതാടിയുംമീശയുംകേശവും
വമ്പിച്ചകൈകളിൽവില്ലുംശരങ്ങളും
ചെമ്പരത്തിപ്പൂകണക്കെനേത്രങ്ങളു-
മമ്പിളിപോലെവളഞ്ഞുള്ളപല്ലുകൾ
അഞ്ജനപർവ്വതംപോലെശരീരവും
ഗുഞ്ജാഫലംകൊണ്ടുകോർത്തുള്ളമാലകൾ
കഞ്ജരന്മാരുടെകംഠതടങ്ങളെ
ഭഞ്ജനംചെയ്തങ്ങതിൽപ്പെട്ടമുത്തുകൾ
അഞ്ജസാകൃത്തിത്തുളച്ചുകോർത്തങ്ങിനെ
സഞ്ജാതമായുള്ളമാലാകലാപവും
മഞ്ഞക്കുറികളുംമയൂരപിഞ്ഛവും
മഞ്ചാടിമാലയുംമാറില്പുലത്തരം
ഉച്ചത്തിലുള്ളൊരുകണ്ഠനാദങ്ങളും
മെച്ചത്തിലുള്ളൊരുവാദ്യരവങ്ങളും
കച്ചകെട്ടിച്ചിലതോങ്ങലുംവാളുമി-
ട്ടത്യന്തഘോഷമാംവേഷംഭയങ്കരം
കഷ്ടതരംനല്ലനായാട്ടനായ്ക്കൂടെ
കഷ്ടഘനാഘനസംഘോഷശൃംഖല
കൊണ്ടുമുറുക്കിപ്പിടിച്ചുപിൻഭാഗത്തു
മണ്ടിച്ചുകൊണ്ടുനടക്കുന്നിതുചിലർ
ബദ്ധാകരയ്ക്കുന്നവമ്പനാംനല്ലക-
റുമ്പൻവെളുമ്പനാംമുണ്ടനാംനീലനാം
ചാത്തനാംകുഞ്ഞനാംപോണൻവറാണനാം
ചാടിമൃഗത്തുകടിക്കുന്നവെള്ളവും
കുഴിക്കതെപ്പിടിച്ചീടുന്നകള്ളനും

ഉഷ്ണരംമുഷ്ണരന്നാംമുറിവാലനം
കൈകൊട്ടിച്ചുടൻബബ്ബളൌഎന്നൊരു
ശബ്ദമക്കാടകത്തൊക്കെപ്പരന്നതേ
വാട്ടംവെടിഞ്ഞുനായാട്ടിന്നടുക്കുന്ന
കാട്ടാളർതമ്മിൽവിളിച്ചുപറകയും
കാട്ടിലെച്ചാടിയതൊട്ടുടെകോടിവാ
ക്കൂട്ടവില്ലമ്പുകരംനോക്കെടോപന്നിയെ
ഹാഹഹാ;ഞാനെയ്തുപന്നിയെന്നും ചിലർ
പൂപ്പുപ്പൂ!നീയല്ല ഞാനെയ്തതാണെന്നും
ഹാഹഹാ! ഹുഹുഹുഎന്നുടൻതങ്ങളിൽ
ഭീമമായോരുകലശലന്നേവരു
ഭീമൻവലിയഗദയുമെടുത്തുടൻ
ഭീമപരാക്രമികാനനാന്തേമുദാ
പന്നിതടിയനെൻകൺമുമ്പിൽവന്നെങ്കി-
ലന്നേരമെന്റെമിടുക്കുകാണാമെടോ!
ഒന്നിച്ചൊരൻപതുപന്നിതടിയരെ
കൊന്നീടുവാൻമടിയില്ലാനമുക്കെടോ!
വേട്ടയ്ക്കുനല്ലമിടുക്കുള്ള നമ്മുടെ
ജ്യേഷ്ഠന്റെവകഞാണമിക്കാലമൊപ്പമായ്
കേട്ടീലയോനിങ്ങളിന്നെന്റെ ചങ്ങാതി;
കെട്ടിയപെണ്ണിനെച്ചെന്നവൻതൊട്ടപ്പോൾ
കൂട്ടത്തിലുള്ളവർകൂടിനിരൂപിച്ചു
ജ്യേഷ്ഠനെത്തല്ലിപ്പുറത്തിറക്കീടിനാർ;
ചാട്ടംപിഴച്ചകുരങ്ങിനെപ്പോലവൻ
കൂട്ടംപിരിഞ്ഞെങ്ങുപോയെന്നറിഞ്ഞീല
എന്തെങ്കിലുംകാട്ടുജന്തുക്കളെക്കൊന്നു
തന്തയ്ക്കുതിന്മാൻകൊടുക്കുന്നനമ്മുടെ
കുന്തംമുറിഞ്ഞുപോയെന്നതുകാരണ-
മെന്തിനിവേണ്ടതെന്നറിഞ്ഞീലിങ്ങരെ

മാനിനെക്കൊല്ലുവാൻപോലുമൊരായുധം
ഞാനിന്നു കണ്ടീലകള്ളമല്ലേതുമേ
മാനില്ലനിങ്ങൾവേട്ടയ്ക്കുപോകുന്നതും
ഞാനിങ്ങനെകണ്ടിരിക്കെമോറായിതു
കൈകളുംവീശിപ്പുറപ്പെട്ടതെന്നുഞാൻ
അയ്യോ! ചുമട്ടെപ്പാനല്ലപോകുന്നു
മെയ്യോടുനേരിട്ടുടക്കുന്നവൻപുലി-
കയ്യൂങ്ങിയാലത്രമാറുമോവേടരേ?
നോക്കെടോവേടരേ! നീയുമെന്തിങ്ങനെ
തോക്കെടാതെപ്പുറപ്പെട്ടു നായാട്ടിനു
തോക്കും പണയത്തിലാക്കിയാനമ്മാവ-
നോർക്കുമ്പോളീവകക്കാർക്കില്ലായുധം;
കള്ളുംകറുപ്പുംകൊതിച്ചവൻതൻകയ്യി-
ലുള്ളതെല്ലാംവകയാക്കിപ്പുതുക്കവേ
മുള്ളുപോറത്തെന്നതിപ്പോഴുംകട-
കൊള്ളുന്നപോലെന്തുചെയ്യാമിങ്ങളേ
തള്ളയ്ക്കുമങ്ങിവൻപിള്ളയ്ക്കുമങ്ങിറാൻ
പിള്ളേർക്കിന്നോപോലുമില്ലാതെയായ്
കഷ്ടമിതിന്നുവെള്ളംകുടിച്ചങ്ങനെ
പാകാതെകണ്ടുപൊറുക്കുന്നതെങ്ങളും
ആകാതെനാളില്ലിറന്നാംകാലേക്കു
പോകാതിരുത്തല്ലയോകഷ്ടമെൻവേടരേ?
മറ്റൊരുവേടൻപറഞ്ഞാനതിന്റെ
കുറ്റമല്ലേതുമേകേട്ടുകൊണ്ടീടുക
കൊറ്റിനില്ലാത്തവൻകോപ്പുമോഹിക്കുമോ?
വറ്റിനില്ലാത്തവൻപാത്രം കടിച്ചീടുമോ?
വീട്ടിലുണ്ടെങ്കിൽ വിരുന്നുചോറും കിട്ടു-
മൂട്ടിലും കിട്ടാ ദരിദ്രന്നന്നോർക്കണം;
കാട്ടിൽക്കിടന്നുപൊറുക്കുന്ന നമ്മളും

വീട്ടിലിരുന്നു നടക്കുന്നോരുതള്ളണം
നെല്ലും പണങ്ങളും നല്ല ഗൃഹങ്ങളും
തെല്ലും കുറവില്ലനാട്ടുവാണീടിനാൽ
കല്ലുമരങ്ങളും പുല്ലും പുഴക്കളു-
മല്ലാതെയില്ലെടോ കാട്ടുവാണീടിനാൽ
കൊല്ലുംമൃഗങ്ങളുടെ വായിൽപിറന്നതാ-
മെല്ലാവരുംവളരുന്നതു വിസ്മയം
ചൊല്ലുന്നതപ്പോഴെകേൾക്കാതെത്തൃത്വരെ
തല്ലുന്നകാരിയക്കാറനെപ്പേടില്ല
കല്ലുചെറിതലക്കുറ്റും പിടിപെട്ടു
ചെല്ലുന്നനേരത്തു കാട്ടാളമന്നവൻ
നല്ലൊരുവാക്കു പറകയില്ലെന്നല്ല
വല്ലാതവല്ലായ്മയുണ്ടാക്കുമപ്പോഴ
കൊള്ളിവാക്കല്ലാതെ ചൊൽകയുമില്ലവർ
കൊള്ളുമിതിൽപരമുണ്ടൊരു സങ്കടം
ഉള്ളിയും മത്തെളും പൂരിപ്പുമതൊക്കെ
വള്ളിക്കിടിലകളുള്ളിൽ കടക്കുന്ന
കാട്ടാളനാരി കല്പിക്കുന്ന കല്പന
കേട്ടുന്നിയെ ചോറുകിട്ടാനമുക്കെടോ
ചേട്ടകൾക്കൊട്ടും വെടിപ്പില്ലവരുടെ
കൂട്ടത്തിലൊന്നില്ല നന്നെന്നു ചൊല്ലുവാൻ
കാട്ടാളനാരിയെക്കണ്ടാൽകുളിക്കണം
കേട്ടാൽ കലമ്പുമേ വേടക്കു തമ്പുരാൻ
വേട്ടാളുടെ ശീലമായവർക്കുംവരും
വേട്ടാളരെപ്പോലെ തൻനിറമാക്കുവാൻ
കാട്ടാളരെപ്പോലെ മറ്റാരുമില്ലെന്നു
കേട്ടാളുകൾക്കൊക്കെ ബോധംവരും ദൃഢം
അപ്പിക്ക മാസ്യപ്രവൃത്തിചെയ്യുന്നവൻ
കൊച്ചിക്കുപോയങ്ങു തൊപ്പിയിട്ടീടണം

ജൃംഭിതമദവനചരനെവധിയൻപൊരുതിമസമക്ഷം
മാരികളൊടു സദൃശമെറ്റുറ്റതകറ്റുതിമറ്റുതുടങ്ങി
മാരുതിയുടെ സുതനതുകണ്ടു രസിച്ചുതുടങ്ങി
ആനകരടിമറിമാനുകളൊരുവകപന്നികളെന്നിവയെല്ലാം
കാനനത്തുവികരടികളുംബഹുമഹിഷനുമാരുടെപടലം
മാനസഭയമധികമിയന്നു നടന്നുതുടങ്ങി
മാനമൊടേസിംഹം കട്ടവാകലപുലി കലബലമഖിലം
വലയിൽ ചിലചാടി വലഞ്ഞഥ പലവകപുലി-
പന്നികളും
തലയിൽ ചിലർ തച്ചുതറച്ചു വിറച്ചു തിരിച്ചുതുടങ്ങി
കലഹിച്ചഥയടുതിയടുത്തുകടിച്ചു പൊളിച്ചുതുടങ്ങി
കലമാൻകരംപിടികളെവേർപെട്ടോടിയൊളിച്ചുതുടങ്ങി
പോത്തുകരം വന്നൊരുവകവനവിക്രമത്തൊടുകൊ-
മ്പ് നമിത
കോത്തടനെയടുതി നടന്നുപൊത്തുമെയ്പ്പെട്ടൊരുവൻ
വീത്തുവിയർത്തൊരിച്ചുനൊരു കണ്ടുകിണററിൽചാടി
പോത്തുമരിക്കാതെമരിച്ചു തനിച്ചുപെരുതൊരുഘോഷൻ
വട്ടവായൊരുനായർപതുക്കെപ്പൂട്ടയിലൊളിച്ചോടിച്ചെന്നു
കട്ടവായിൻ വാതിൽപുകരുകണ്ടൊരു കന്നക്കാരൻ
കട്ടതാകിനകോപം പൂണ്ടഥ മീശയെവമ്പിച്ചുടനെ
വിട്ടഘോഷൻപറഞ്ഞു തിരിച്ചിതുതന്നുടെവനംനോക്കി
വരിയൻപുലിവലയിൽ പെട്ടഥവലയുന്നതു കണ്ടുടനെ
പരിചൊടു നിജപെൺപുലി ചെന്നുകടിച്ചു പൊളി-
ച്ചിതുവലയും
വലയുംകെട്ടി പ്പാർക്കുന്നവനുടെ തലയുംകൊണ്ടതിവേഗം
മലയുടെഗുഹതന്നിൽ പുക്കിതു പെൺപുലി വൻപു-
ലിയോടും
ഇടിരവമിടയുംപെടി ചടചടവെടിയും
അടവിയിലിടതിങ്ങിന കിടുകിടനടയും

പടുതരവടികൊണ്ടുനടവുകളിടര ചെന്നൊരു-
തടവുകൾവടിവും
തരുക്കളിൽ മൃഗക്കൂട്ടങ്ങടെ പലതരമോട്ടങ്ങളുവരുടെ-
പാട്ടങ്ങളുമൊരുവക
കേട്ടാൽ പൊറുക്കരുതാതൊരുവാകക്കൂട്ടങ്ങളുടെ പലവിളയാട്ടം
ഉലകുകളെല്ലാം പടുതരമിഹയെത്തുംപടി പടഹമിട്ടും
ഉത്തരമതിഭീഷണമാകിന ഘോഷം
സത്വരമതു കണ്ടുരസിച്ചതിതോഷാൽ
ഉദ്ധതമതിയാകിന മാരുതപുത്രൻ
ഉത്തമഗിരികേറിനടന്നു പവിത്രൻ

കായാമ്പൂമലർക്കുള്ളിലായാസം വളർക്കുന്ന
കായാ കാർമുകിൽവർണ്ണ! മായാമാനുഷകൃഷ്ണ!
പായസമനിശം പാൽപ്പായസപ്രിയഗോപാ!
ജായാപുത്രമിത്രങ്ങളായസാഗരംനോക്കി-
പ്പായാതെ മനക്കാമ്പേ! പായാലും മൂലഗംഗാ-
തോയേന കുളിച്ചാലും മായകം കഴിച്ചാലും!
കായാദികളിൽ സ്നേഹിച്ചായാസം വരുത്താതെ
തോയജനയനന്റെ കായത്തെ സ്മരിച്ചാലും
ആമെങ്കിൽ മുകുന്ദന്റെ നാമങ്ങൾ ജപിച്ചാലും
നാമെന്നുള്ളൊരു ഭാവം മാമകം യോഗ്യമല്ലേ
കാമിനീമണിമാരെക്കാമിച്ചു വലയാതെ
സ്വാമിതൻ പാദാംഭോജം സാമോദം ഭജിച്ചാലും
ഭീമന്റെ കഥാശേഷം ശ്രീമൻ കേട്ടുകൊണ്ടാലും
ധീമാന്മാർക്കിതു മൂലം ക്ഷേമം സംഭവിച്ചീടും

കല്ലും മരങ്ങളും തള്ളിത്തകർത്തുകൊ-
ണ്ടുല്ലാസമോടങ്ങു ചെല്ലുന്ന നേരത്തു
വല്ലീഗൃഹങ്ങളിൽ സല്ലീലയാടുന്ന
നല്ലോരു ഗന്ധർവ്വമല്ലാക്ഷിമാരുടെ
സല്ലാപസാരസ്യഹല്ലോഹലങ്ങളാൽ

കല്ലോലവിഭ്രമം വെല്ലുന്ന കൺമുന-
യെല്ലിന്റെ ഭംഗിയും ചില്ലിവില്ലാട്ടവും
മുല്ലായുധൻ തലയ്ക്കല്ലൽ നൽകുന്ന
ധമ്മില്ലവും ചന്ദ്രനെ വെല്ലും മുഖാബ്ജവും
മല്ലികാമൊട്ടിനെത്തല്ലിയോടിക്കുന്ന
പല്ലിന്റെ ശോഭയും നല്ലോരധരവും
ജംഭാരിതന്നുടെ കുംഭിപ്രവരന്റെ
കുംഭത്തടത്തിന്റെ ഡംഭം കുറയ്ക്കുന്ന
സംഭോഗനൽകുചകുംഭങ്ങളെക്കൊണ്ടു
സംഭാവനം ചെയ്തു ഗംഭീരനായുള്ള
ജംഭാരിപുത്രന്റെ മുമ്പിൽ പിറന്നവൻ
വൻപൻ വൃകോദരൻ കമ്പിട്ടുനോക്കിനാൻ
പന്തണിക്കൊങ്കമാർ പന്തിനിരക്കവേ
പന്തടിക്കുന്നതും ചിത്രംപാടുന്നതും
അന്തികെ കണ്ടോരു കുന്തീകുമാരകൻ
സന്തുഷ്ടനായ് നിന്നു തെല്ലുനേരം മുദാ
പന്നഗസ്ത്രീകളുമപ്സരസ്ത്രീകളും
പിന്നെ സുരസ്ത്രീസമൂഹവും കുത്രചിൽ
വിദ്യാധരീകളുമന്യത്രകുത്രചിൽ
സിദ്ധനാരീകളും ചാരണസ്ത്രീകളും
വീണപ്രയോഗങ്ങളും വേണുനാദങ്ങളും
ചേണാർന്ന ഗീതനാദങ്ങളും കുത്രചിൽ
ചെമ്പടതോടിവരാടികളിത്തര-
മൻപോടനേകം പ്രയോഗങ്ങളിങ്ങനെ
പാട്ടും കളികളും പാർത്താനന്തോ മുദാ
കേട്ടും വിലോകനം ചെയ്തു ഗമിക്കുന്ന
ഭീമസേനൻ ഗന്ധമാദനാദ്യത്യകാ
ഭൂമിതന്നിൽ തദാ നോക്കുംദശാന്തരേ
ശ്യാമളം നല്ല കദളീമഹാവനം

കോമളശ്രീപൂർണ്ണമായ്ക്കണ്ടീടിനാൻ
രാമദാസൻ മഹാവീരൻകപീശ്വരൻ
ശ്രീമഹാദേവന്റെ ബീജജാതനാം
ശ്രീഹനുമാൻമുദാവാണരുളീടുന്ന
ശ്രീമഹാ പുണ്യപ്രദേശം മനോഹരം
പച്ചക്കുളിർക്കിലകൾക്കിടയ്ക്കിടെ
മെച്ചത്തിൽ നന്നായ് പഴുത്തപഴങ്ങളും
ഉച്ചത്തിലങ്ങിനെ കണ്ടാൽ പവിഴവും
പച്ചരത്നക്കല്ലുമൊന്നിച്ചുകോർത്തുള്ള
മാലകൾകൊണ്ടു വിതാനിച്ച ദിക്കൊന്നു
മാലോകരെയൊക്കെയും ശങ്കിക്കുമാറുള്ള
ലീലാവിലാസേന നിൽക്കുന്ന വാഴകൾ
നാലുഭാഗങ്ങളിൽ തിങ്ങിവിങ്ങിത്തദാ
ബാലാനിലൻ വന്നു തട്ടുന്നനേരത്തു
കോലാഹലം നൃത്തമാടുംദലങ്ങളും
ആലോകനം ചെയ്തുവിസ്മയിച്ചീടിനാൻ
കാലാത്മജാനുജൻ വീരൻ വൃകോദരൻ
താഴത്തുഭാഗത്തു വീണുകിടക്കുന്ന
വാഴപ്പഴംകൊണ്ടു മൂടിമഹീതലം
പാഴറ്റപട്ടുവിരിച്ചുകണക്കിനെ
വാഴയ്ക്കുചുറ്റും പ്രകാശമുണ്ടെപ്പൊഴും
വാവലും കാക്കയും പച്ചക്കിളികളും
പ്രാവും പരുന്തും പറന്നടുക്കുന്ന
പക്ഷികൾവന്നിപ്പഴുത്തപഴങ്ങളെ
ഭക്ഷിക്കുമാറില്ല പേടികൊണ്ടാരുമേ
രക്ഷിച്ചുപോരുന്നതാരിവനെന്നു
സൂക്ഷിച്ചുനോക്കിത്തുടങ്ങിവൃകോദരൻ
അതുകണ്ടു ഹനുമാനുമുള്ളിലം പ്രീതികൈക്കൊണ്ടു
മതിമാൻമാരുതിതന്റെമതികൊണ്ടുനിരൂപിച്ചു.

വൃദ്ധനായൊരബലീകൃവനെക്കണ്ടു
ക്രുദ്ധനായിപ്പറഞ്ഞീടിനാനഞ്ജസാ
നോക്കെടാനമ്മുടെമാർഗ്ഗേകിടക്കുന്ന
മർക്കടാ! നീയങ്ങുമാറിക്കിടാ ശഠാ
ദുർഘടസ്ഥാനത്തുവന്നുശയിപ്പാൻനി-
നക്കെടാതോന്നുവാനെന്തെടാസംഗതി?
നാട്ടിൽപ്രഭുക്കളെക്കണ്ടാലറിയാത്ത
കാട്ടിൽക്കിടക്കുന്നമൂളിക്കുരങ്ങുനീ?
ഒട്ടുംവകതിരിവില്ലാത്തവല്ലാത്ത
കൂട്ടത്തിൽവന്നുപിറന്നവനന്നുനീ
ചാട്ടത്തിൽനിന്നുപിഴച്ചുപോയോനിന്റെ
കൂട്ടത്തിൽമററാരുമില്ലാത്തതെന്തെടോ?
പൊട്ടനെന്നോഴുന്നേററുപോകാത്തിലാചത്ത
പെട്ടീടുമെന്നുധരിക്കനീവാനരാ
ഇത്തരംഭീമന്റെദുർഭാഷണംകേട്ടു
വൃദ്ധൻ ചിരിച്ചുപറഞ്ഞുപതുക്കവേ
ഏററംകയർത്തുപറയുന്നതെന്തുനീ
ഏററുമാറാണെന്നുകേൾക്കെളുതല്ലാ
മറെറാരുമാർഗ്ഗമായ്പൊയ്ക്കൊള്ളുകതോഭവാൻ
കുററമല്ലിക്കിടപ്പെനിക്കാണെടോ!
കണ്ണുംതിരിയാതിരിക്കുന്ന
ബന്ധംപലതുണ്ടുപൊയ്യല്ലകണ്ടുകൊളാം?
കണ്ണിനുംകാലിനുംശക്തിയില്ലാതെയായ്
മെയ്യുംതളരുന്നുപൊയ്യല്ലമഹാരഥ!
അയ്യോപരമാർത്ഥമെല്ലാംഗ്രഹിയാതെ
നീയെന്തുശൗര്യംതുടങ്ങുന്നുപൂരുഷ!
പാരംവലഞ്ഞുകിടക്കുന്നവർകളോ-
ടാരുമീവണ്ണംകലമ്പുമാറില്ലെടോ
നേർവഴിവിട്ടുതന്നുപചാരങ്ങളോട്ടു

മാറിയാലെന്തുവൈഷമ്യംനിനക്കെടോ
മാരുതിവൃദ്ധൻറെവാക്കുകൾകേട്ടവൻ
മാരുതിഭീമൻകയൎത്തുചൊല്ലീടിനാൻ
ആരെന്നറിഞ്ഞുപറഞ്ഞുനീവാനരാ
ചാരംമുഴുക്കുന്നധിക്കാരസാഹസം
പൂരുവംശത്തിൽപിറന്നവളൊന്നൊരു
പൂരുഷശ്രേഷ്ഠൻവൃകോദരനെന്നൊരു
വീരനെക്കേട്ടറിവില്ലേനിനക്കെടോ
ധീരനാമദ്ദേഹമിദ്ദേഹമോൎക്കനീ
നേരായമാൎഗ്ഗംവെടിഞ്ഞുനടക്കയി-
ല്ലാരോടുമിജ്ജനംതോല്ക്കയുമില്ലെടോ
മാറിനില്ലെന്നുപറയുന്നമൂഢൻറ
മാറിൽപതിക്കുംഗദാഗ്രമെന്നോൎക്കണം
ഏറെപ്പറയാതെഴുന്നേറ്റുദൂരത്തു
മാറിക്കിടക്കനീമൎക്കടപ്രാകൃത
സജ്ജനാചാരംപിടിപെടാതുള്ളൊരു
ദുൎജ്ജനംതന്നെയുപേക്ഷിപ്പാനൊരുമ്പെട്ട
ലജ്ജകൂടാതെവഴിമുടക്കീടിനാ-
ലൎജ്ജുനജ്യേഷ്ഠൻസഹിക്കയില്ലേതുമേ
ധൎമ്മപ്രകാരംഗ്രഹിക്കാത്തനിന്നോടു
ധൎമ്മംപറവാൻനമുക്കെന്തുസംഗതി?
ധൎമ്മപുത്രാനുജൻധൎമ്മംവെടിഞ്ഞൊരു
കൎമ്മങ്ങൾചെയ്കയില്ലെന്നുബോധിക്കണം
എന്നുള്ളവാക്കുകൾകേട്ടുചിരിച്ചുകൊ-
ണ്ടൊന്നുരചെയ്തുഹനൂമാനുമിങ്ങനെ
നന്നെടോ!ഭീമ!നയജ്ഞൻഭവാനെന്നു
ചൊന്നവാക്കെല്ലാംകണക്കിന്നുകൂട്ടമോ?
ധൎമ്മജൻമുൻപായധാൎമ്മികന്മാൎനിങ്ങൾ
ധൎമ്മമല്ലാതൊന്നുംചെയ്കയില്ലയോ

പാഞ്ചാലിയെന്നൊരുപെണ്ണിനെക്കണ്ടിട്ടു
പഞ്ചബാണാൎത്തിപിടിപെട്ടഹോനിങ്ങ-
ളഞ്ചുപേരുംചെന്നുകൈക്കുപിടിച്ചുകൊ-
ണ്ടഞ്ചാതെവേളികഴിച്ചെന്നുകേട്ടുഞാൻ
അഞ്ചെങ്കിലഞ്ചുംകണക്കെന്നവൾക്കൊരു
ചാഞ്ചല്യവുമില്ലതെല്ലുപോലുംനിങ്ങ-
ളഞ്ചുജനത്തെയുംകൺമുനത്തല്ലിനാൽ
വഞ്ചിപ്പതിന്നവൾപോരുംവൃകോദര!
നാലഞ്ചുമൎത്ത്യരൊരുത്തിക്കുതാനൊരു
നാലുജാതിക്കുംവിധിച്ചതല്ലോൎക്കണം
നാലുപേർകേട്ടാൽനിരക്കാത്തവസ്തുവീ-
വാലുള്ളവാനരന്മാൎക്കുംചിതംവരാ
ചേട്ടത്തിയാമൊട്ടനുജത്തിയാമൊട്ടു
ചേട്ടകൾതന്റെകളത്രമെന്തിങ്ങനെ
കാട്ടുന്നഗോഷ്ഠികൾകേട്ടാൽചിരിയാക-
മൊട്ടുംഗുണമല്ലകുന്തീകുമാരകേ!
നേരായമാർഗ്ഗംവെടിഞ്ഞുനടക്കാത്ത
വീരൻവൃകോദരൻതാനെന്നുനാമുടെ
നേരെയണഞ്ഞുപറവാൻമടിയില്ല
നാരായണ! ശിവ! മറ്റെന്തുചൊൽവതു?
തോററിട്ടുമാറില്ലതെളളന്നിങ്ങനെ
കാററിൻമകൻനീപറഞ്ഞെളുംവിസ്മയം
നൂററുപേർനിങ്ങടെനാട്ടുംനഗരവും
ക്രൂററുകാരെയുമടക്കിവെച്ചീലയോ
കാററുംമഴമഞ്ഞുമേററുകൊണ്ടെപ്പൊഴും
കാട്ടിൽകിടക്കുന്നകൂട്ടമല്ലേനിങ്ങൾ?
കാട്ടിൽകിടക്കുന്നോൎമ്മാൎഗ്ഗശകതിയ
വീട്ടിൽകിടപ്പാൻവിധിയല്ലനിങ്ങൾക്കീ
നാട്ടിൽനിന്നാട്ടുസുയോധനനന്നനെ-

ങ്ങാട്ടിക്കളഞ്ഞതിൽപിന്നെയൊരിക്കലും
നാട്ടിൽകടപ്പാൻകഴിയുന്നതുമില്ല
കാട്ടിൽസുഖമെങ്കിലായതുംതാനില്ല
കല്ലിലുംപുല്ലിലുംകാലെത്തറയ്ക്കുന്ന
മുള്ളിലുംവള്ളികൾക്കുള്ളിലുംകുണ്ടിലും
തള്ളിയലഞ്ഞുനടക്കുന്നിങ്ങടെ
ഉള്ളുകൾക്കേതുംകുറവില്ലെന്നതോ
കള്ളത്തരംചൂതുകൊണ്ടുദുര്യോധനൻ
തള്ളിപ്പുറത്താക്കിനിങ്ങളെത്തൽക്ഷണം
ഉള്ളിൽഭയംപൂണ്ടുമണ്ടുന്നനിങ്ങളെ
ത്തുള്ളിപ്പതിനൊരുപെണ്ണുംപുറപ്പെട്ടു
കണ്ടവസ്തുക്കളിൽകാംക്ഷയുണ്ടായവൾ
കൊണ്ടുവാകൊണ്ടുവാഎന്നുകല്പിക്കയും
ശണ്ഠകൂട്ടീടുമെന്നോർത്തുഭയപ്പെട്ടു
മണ്ടിത്തുടങ്ങുംമടങ്ങാതെനിങ്ങളും
കണ്ടനേരംതന്നെനിന്റെപരാക്രമ-
മുണ്ടായ്‌വരുമെന്നറികവൃകോദര!
ദുർഭാഷണംകേട്ടുകോപിച്ചുഭീമനും
സതഭാവമെല്ലാംമതിമതിവാനര.
കാണാതിക്കൊള്ളുംതിന്നുമരങ്ങളിൽ
പാഞ്ഞുനടക്കുംമരഞ്ചാടിമൂഢനെ
ഞാനാണുചൊല്ലുവാൻമടിക്കുന്നതാൻമുറ.
അഞ്ജനാപുത്രന്റെജാതിയെന്നോർക്കയാൽ
ഭീമസേനന്റെപരാക്രമമൊന്നുമീ
ധൂമകേതുക്കളച്ചൻഗ്രഹിച്ചീല
രക്ഷസ്സുകൾക്കവരനാം ഹിഡിംബന്റെ
വക്ഷസ്സുതല്ലിപ്പിളർന്ന വൃകോദരൻ
രൂക്ഷതപൂണ്ടുബകനാ. മർക്കനെ
കാൽക്ഷണം കാലനൂർ കാട്ടിക്കൊടുത്തതും

കൊമ്പൻകൊലയാന തുമ്പിക്കരംകൊണ്ടു
വമ്പിച്ചസാലം പിളൎന്നുകളയുന്നു.
ജൃംഭിച്ചുവന്ന ജരാസന്ധമന്നന്റെ
ജൃംഭിച്ചവിഗ്രഹം രണ്ടായ് പിളൎന്നതും
കിൎമ്മീരനായ നിശാചരവീരന്റെ
മൎമ്മങ്ങൾതോറും ഗദകൊണ്ടടിച്ചതും
നിൎമ്മൂലനംചെയ്തു താപസന്മാരുടെ
ധൎമ്മസംരക്ഷണം ചെയ്തു വൃകോദരൻ
ഇത്ഥംപരാക്രമപ്രൌഢനാമെന്നോടു
സിദ്ധമല്ലാതൊരു വൃദ്ധപ്ലവംഗമൻ
നിൎമ്മരിയാദം ദുഷിച്ചുപറകയോ
ദുൎമ്മുഖാ! പോടാ! ബലിമുഖ! ദുൎമ്മതേ
അഞ്ജനാപുത്രനാരംചെയ്തിതന്നേരം
ഭഞ്ജനംചെയ്‌വാൻ മടിക്കേണ്ട നീ സഖേ!
രാക്ഷസന്മാരെക്കൊലചെയ്യുന്നിതുടെ
രൂക്ഷസന്നാഹങ്ങളൊന്നെങ്ങുപോയെടോ
ദുശ്ശാസനൻ പണ്ടു ദുൎയ്യോധനോക്തമാം
ദുശ്ശാസനംകൊണ്ടുമണ്ടിവന്നങ്ങിനെ
അഞ്ചുപേർനിങ്ങളും കണ്ടുനിൽക്കെത്തന്നെ
പാഞ്ചാലിയെച്ചെന്നടിച്ചുതലമുടി
ചുററിപ്പിടിച്ചു വലിച്ചിഴച്ചങ്ങനെ
മുററും മഹാജനം നോക്കിനിൽക്കെ വിധൌ
മുററത്തുകൊണ്ടന്നു താഡിച്ചു താഡിച്ചു
തെററന്നുടുത്തപുടവവലിച്ചഴി-
ച്ചുററമില്ലാത്തുള്ളപരാധവും ചെയ്തു
കണ്ണുമിഴിച്ചതു കണ്ടുനിന്നീടുന്ന
പൊണ്ണത്തടിയനാം നിന്റെ പരാക്രമം
കാണിക്കപോയോ? കഥിക്ക വൃകോദരാ?
കാണിനപോലും വിലപിടിയാത്ത നീ

“മതിയിൽ ശങ്കയുണ്ടെങ്കിലതു ചെയ്യണമെന്നില്ല;
വഴിതന്നിൽ കിടക്കുന്നൊരു വാലെടുത്തു മാററിവച്ചു
വഴിപോലെ കടന്നാലും ഗമിക്ക ഭീമസേന! നീ;
കരംകൊണ്ടു വാനരത്തെ തൊട്ടുക നിന്ദിതമെങ്കിൽ
കരംതന്നിലിരിക്കുന്ന ഗദകൊണ്ടു മടിയാതെ
നെടുകംവാലെടുത്താശു പൊട്ടുക്കെന്നു ദൂരനീക്കി
നടക്ക നീ മിടുക്ക! വേർപെടുക്ക ദുർഘടമെല്ലാം
പറഞ്ഞു പാണ്ഡവനപ്പോൾ കുറഞ്ഞൊന്നു നിരൂപിച്ചു
“മരിച്ചു നീ കിടക്കുമെന്നേരം മുറിഞ്ഞു പോകയില്ലല്ലീ?”
“മുറിയുന്നതെന്തെടോ നിന്റെ ഗദയോ നമ്മുടെ വാലോ?
അറിയാഞ്ഞിട്ടു ചോദിച്ചേനതിശങ്കയുണ്ടാകവേണ്ടാ?
കടുത്ത പർവ്വതം തല്ലിപ്പൊടിച്ചു ഭസ്മമാക്കുന്ന
കടുത്ത മൽഗദാദണ്ഡം തടുത്ത വൈരികളില്ല
കൊഴിഞ്ഞു താരവുമൊട്ടു പൊഴിഞ്ഞു ഭൂമിയിൽ വീണു
ഇഴഞ്ഞുമേവിനാ നിന്റെ കിഴിഞ്ഞ വാലിനു ഭംഗം
ഭവിക്കുമെന്നതുകൊണ്ടു മടിക്കുന്നോ മഹാഭോഷ!
ചെവിക്കു പുതരിയായിട്ടുരയ്ക്കാതെ ചില വസ്തു
ശ്രവിക്കുമ്പോളെനിക്കുള്ളിൽ ജ്വലിക്കും കോപമാം വഹ്നി
ദഹിക്കും നിന്നുടെ ദേഹം സഹിക്കാമൊന്നിനിക്കിപ്പോൾ

ഇത്ഥം പറഞ്ഞതിക്രുദ്ധനാം പാണ്ഡവൻ
നക്തഞ്ചരാരാതിദാസന്റെ പുച്ഛാഗ്രം
ഉത്തുംഗമാകും ഗദകൊണ്ടു പൊക്കുവാ
നത്യന്തവേഗേന ചെന്നടുത്തീടിനാൻ;
ദീർഘം ചെറുത്തൊരാ പുച്ഛം ഗദകൊണ്ടു
പൊക്കുവാനായി പ്രയത്നം തുടങ്ങിനാൻ;
രണ്ടു കരങ്ങളെക്കൊണ്ടു പിടിച്ചുടൻ
രണ്ടുമൂന്നട്ടഹാസം മുഴക്കി ഗദ–
കൊണ്ടുടൻ തിക്കിഞെരുക്കി പലവിധം
കൊണ്ടുമിളക്കുന്നതരിമ്പില്ല വാലിനു

നീണ്ടുതടിച്ചൊരുപുച്ഛാഗ്രഭാഗത്തു
രണ്ടുരോമംപോലുമെങ്ങുമിളകീല;
വേണ്ടുംപ്രയോഗങ്ങളെല്ലാംപ്രയോഗിച്ചു
വേണ്ടുവോളംനാണവുംകെട്ടുമാറിനാൻ ॥
"ഇക്കുരങ്ങച്ചന്റെപുച്ഛംഗളകൊണ്ടു
പൊക്കുവാൻമേലാതമുക്കേണ്ടിവന്നല്ലോ
ദിക്കുകളെല്ലാംജയിച്ചുള്ളഭീമന്റെ
വിക്രമമിപ്പോൾഫലിക്കാത്തതെന്തഹോ?
തെറ്റന്നൊരുത്തന്റെമായാപ്രയോഗമോ
മുറ്റുംഫലിക്കാത്തതെന്തുവാൻമൽബലം?
കാറ്റിൻമകനൊരുമർക്കടത്താനൊട്ടു
തോറ്റുപോയെന്നുകേൾക്കുന്നനേരത്തു
ഊറ്റവർനമ്മെപ്പരിഹസിച്ചീടുമേ
കൂറ്റുകാർപിന്നപ്പരിഹസിക്കുംദൃഢം
മുറ്റുമിനിക്കിനിജ്ജീവിച്ചിരിപ്പതി-
നൊട്ടുംകൊതിയില്ലവല്ലതെന്നാകിലും
മുഷ്ടികൾകൊണ്ടുമുതുക്കൻകരങ്ങളെന്റെ
നഷ്ടിവരുത്തുംകരുത്തുള്ളപാണ്ഡവൻ
പെട്ടെന്നുജീവൻകളയാനമടിയില്ല
കഷ്ടമിബ്ഭീമനിളപ്പെട്ടിരിക്കുമോ!"
ഇത്തരംചിന്തിച്ചുകോപിച്ചുറച്ചുടൻ
സത്വരംപാഞ്ഞങ്ങടുത്തുവൃകോദരൻ;
നോക്കെടാമർക്കടാ!മായാപ്രയോഗങ്ങൾ
ഉൾക്കൊണ്ടകോപംഇടയുന്നനിന്നുടെ
മുഷ്കുകളെല്ലാംശമിക്കുംഭ്രമിക്കാതെ
മൂഢ!ദ്വന്ദ്വയുദ്ധംതുടങ്ങീടിനാൽ;
ഇക്കണ്ടനമ്മരത്തട്ടത്തുനിർത്താമെന്നു
ധിക്കാരമല്ലയോവാടാബലീമുഖ!
വക്കാണമേറ്റുന്നനേരംധൃതിപ്പെട്ടു

ചൊക്കമെരക്കൊന്നുപറവമൊറായന്നിൻ
ഗ്രഹപ്രയോഗങ്ങൾക്കന്നമ്മോട്ടുപറവമോ?
മൂഢതപൂണ്ടങ്ങീവണ്ണംചൊല്ലുകവാനരാ!
ക്രൂരപ്രയോഗംഇടങ്ങുംവിധൌന്നിന്റെ
ഗ്രഹപ്രയോഗംഫലിക്കാതെയായ്‌വരും
കണ്ടുപഠിച്ചതുംകേട്ടുപഠിച്ചതും
കൊണ്ടുഫലിപ്പിപ്പനെന്നുചിന്തിച്ചുനീ
തണ്ടുതപ്പിക്കൊണ്ടുനേറ്റുവന്നാലിങ്ങു
കണ്ടുകൊള്ളാമിന്നുവൈദശ്യമൊക്കവെ
പണ്ടൊരുനാളപ്രയോഗങ്ങളിങ്ങനെ
കണ്ടറിവില്ലെന്നുതോന്നിപ്പൂനിന്നു ഞാൻ
കണ്ടാലറിവാൻസമർത്ഥനല്ലെങ്കിൽനീ
കൊണ്ടാലറിയുമതിനില്ലസംശയം
വേണ്ടാസനാതനീതിങ്ങളെകാരണം
വേണ്ടിവന്നു ചിലദുർഭാഷണങ്ങളും;
മന്ത്രസേവാബലംകൊണ്ടൊന്നിനെക്കന്റെ
മാർഗ്ഗംതടുക്കുവാൻശക്തിയുണ്ടെന്നുള്ളം?
മന്ത്രവുംതന്ത്രവുംമറ്റുള്ളവിദ്യയും
മാതാപിതൃക്കന്മാരേകിലുംഫലംവരാ;
കുന്നിൻമേലിട്ടെന്നാൽഗോപുരംകെട്ടുമോ?
വാനരന്മാരെന്തുകാട്ടുന്നതെമ്മോട്ട്?
വാനര!നില്ലെന്നുകണ്ണനേരത്തു
വാലുമുയർത്തിപ്പറക്കുംകരങ്ങളും
ഇത്തരംശ്രീമന്റെദുർഭാഷണംകേട്ടു
വൃദ്ധൻചിരിച്ചുപറഞ്ഞുപള്ളക്കവെ
മർക്കടനെന്നുനീധിക്കരിക്കേണ്ടതൊ
മർക്കടന്മാരിലുംമുഷ്‌ക്കരന്മാരുണ്ട്‌
പണ്ടു ഒ2ക്കടന്താനല്ലയോലങ്കതി
കണ്ടതൊന്നുണ്ടായനക്തഞ്ചരേന്ദ്രനെ

വാലുകൊണ്ടാശുവരിഞ്ഞുകെട്ടിക്കൊണ്ടു
നാലുസമുദ്രങ്ങളും ചാടിക്കടന്നതും
മററാതദേഹംമഹാവാരിരാശിയെ
സത്വരം ചാടിക്കടന്നുചെന്നന്നസൌ,
ശങ്കകൂടാതെനിശാചരവീരന്റെ
ലങ്കയിൽപ്പുക്കഭയങ്കരന്മാരായ–
കിങ്കരന്മാരെപ്പലരെവധിച്ചതും
തൻകേളികാനനംതല്ലിത്തകർത്തതും
ഹുങ്കാരമോടുരണത്തിന്നടുത്തൊരു
ലങ്കേശപുത്രന്റെകണ്ഠംമുറിച്ചതും
പങ്കേരുഹാക്ഷിയാംവൈദേഹിതന്നൊടു
സംക്ലേശമെല്ലാംപറഞ്ഞുകളഞ്ഞതും
യുദ്ധത്തിനെത്തിയനക്തഞ്ചരേന്ദ്രന്റെ
തത്തട്ടിലാമ്മാറുചാടിയോടിക്കൊണ്ടു
ചണ്ഡമായുള്ളൊരുപാണിതലംകൊണ്ടു
ഗണ്ഡസ്ഥലങ്ങളിൽതാഡനംചെയ്തതും
മാനുഷ്യളുള്ളാരുകുറുനായുടെജാതിയിൽ
ഞാനറിയുന്നപലങ്ങളെപ്പാണ്ഡവാ!
മർക്കടൻമർക്കടനെന്നുനീയിങ്ങനെ
ധിക്കരിക്കാതെഗമിക്കനല്ലസഖേ
എന്നതുകേട്ടുപറഞ്ഞുവൃകോദര–
നെന്നോടെടസ്വാമിഗുണനാഥനഗ്രജൻ
ശ്രീരാമദാസൻപവനാത്മജനത്രെ
ശ്രീഹനുമാൻമഹാവീര്യപരാക്രമൻ
അദ്ദേഹമെങ്ങളെവാനെന്തുമാഹന്ത
ദുർദ്ദേഹവൃദ്ധപ്ലവംഗമതിമതി
പക്ഷീന്ദ്രനങ്ങുഗരുഡനെന്നോർത്തിട്ടു
മക്ഷികക്കൂട്ടംമലിക്കുംകണക്കിനെ
ശ്രീരാമദാസന്റെവംശേജനിക്കയാൽ

തൽക്ഷണമുളവായിതു ചേതസി മൽഗ്ഗുരുഹനുമാൻതന്നെ
ലക്ഷ്മണപൂർവ്വജനുടെ കൈതൊഴിതാമണിമാരുതവീരൻ
രാക്ഷസകുലശലഭാഗ്നിസമാനൻ ഹനുമാൻ ജയതിവീരൻ
ജയ ജയ! ജയ! ജനകസുതാപതിവ്രതമഹാഗുണരാശേ
ജയജയജയജാനകിമാനസ
സരസിജസവിതമഹാത്മൻ
ജയജയജലരാശിവിലംഘിതജയജയജഗതിവിബുധാ
ജയജയഹനുമാനിതിസ്തുതിയോടെ വീണുവണങ്ങിപ്പറഞ്ഞേൻ
വാനരകുലവീരവരമതിക്കുടിയവാരിധിഗംഭീര
വരഗുണഗണസാര! നിശിചരകുലകാല
നിസ്തുലമരണവിലോല നിരുപമകലാശീല
താഡിതശൈലമന തരുനികൃതസദനേ
പാടലസുമവനേ പരഹിതഹൃദയേനാ
നിന്തിരുവടിയുടെ പദയുഗള-
ച്ചെന്തളിരതിശരണമിഹശരണം
ചിന്തയിലിന്നിനിവിളങ്ങുക
ചിതമൊടുതവചരണംശരണം
ഇത്ഥം വണങ്ങിസ്തുതിക്കുന്നെന്റെ
ഹസ്തങ്ങൾരണ്ടുംപിടിച്ചു കപീശ്വരൻ
നഖരങ്ങളൊ സ്ഥൂലമേറവേ കെട്ടി-
വിസ്താരമായുള്ള തന്നുടെ മാറത്തു
ചേർത്തുപുണർന്നുകൊണ്ടപ്പോളെന്നുടെ
പേർത്തുപേർത്താത്തമോദമോടിക്കരംകൊണ്ട്
മൂർദ്ധാവുതൊട്ടനുഗ്രഹിച്ചീടിനാൻ
മാർത്താണ്ഡശിഷ്യനാം മർക്കടാധീശ്വരൻ;
ഭീമസേനാമഹാവീരാ ധരിക്ക നീ
രാമഭദ്രസ്വാമിതന്നെയും ധ്യാനിച്ചു
താമസംകൂടാതെ പോയാലുടൻനിന്റെ
കാമസംപ്രാപ്തിക്കു ബാധയില്ലേതുമേ;

രാമായണം കഥാ കേട്ടുകൊൾകവാൻ
ആമോദമോടെ ചുരുക്കിപ്പറഞ്ഞിടാം
ആമോദമാന്നിതു കേട്ടുകൊണ്ടിടുക
ക്ഷേമമോദയം രാമനാഥലീലാമൃതം
മാൎത്താണ്ഡവംശേശദശരഥൻതന്നുടെ
പുത്രനായ്‌വന്നുപിറന്നു നാരായണൻ
ഉത്തരകോസലത്തിങ്കലയോദ്ധ്യയെ-
ന്നുത്തമശ്രീരാജധാനിയിൽമേവുന്ന
കൌസല്യതന്നുടെ പുത്രൻ രഘൂത്തമൻ
കൈകേയിതന്നുടെ പുത്രൻഭരതനും
തത്രപിന്നെ സുമിത്രാത്മജൻ ലക്ഷ്മണൻ
ശത്രുഘ്നനും നാൽവരങ്ങനെ ജാതരായ്
അത്രാന്തരേ വിരവോടു വിശ്വാമിത്ര
സത്രംമുടക്കുന്ന ദുഷ്ടരെക്കൊല്ലുവാൻ
വില്ലുംശരവുമെടുത്തുപുറപ്പെട്ടു
തെല്ലുംമടിയാതെതാനുമനുജനും
കാടകംപുക്കൊരുനേരത്തു വന്നൊരു
താടകയെക്കൊലചെയ്തു രഘൂത്തമൻ
സിദ്ധാശ്രമംപുക്കനിൽക്കുംവിധൌ തത്ര
ബദ്ധാവലേപം മഖം മുടക്കീടുവാൻ
വന്നസുബാഹുപ്രമുഖവൃന്ദങ്ങളെ
കൊന്നുടൻയാഗവുംരക്ഷിച്ചുരാഘവൻ
ചെന്നഹല്യയ്ക്കുമോക്ഷം കൊടുത്തുടൻ
പിന്നെജനകന്റെ മന്ദിരംപ്രാപിച്ചു
ത്രൈയംബകംചൊല്ലീവില്ലുതന്നുടെ
കയ്യിലെടുത്തു കുലച്ചുമുറിച്ചുടൻ
സീതാവിവാഹവും ചെയ്തുഭ്രാതന്റെ
സോദരന്മാരും വിവാഹം കഴിച്ചിതു.
മാർഗ്ഗത്തെവന്നുകടുത്തുതടുത്തൊരു

ഭാർഗ്ഗവരാമനെ ക്ഷിപ്രം ജയിച്ചുടൻ
സാകേതമന്ദിരം പുക്കതേൻ സീതയാ
സാകം വസിച്ചു സുഖിച്ചു രഘൂത്തമൻ;
ഭവ്യനായുള്ള ദശരഥപുത്രനെ
യൌവനരാജ്യാഭിഷേകവും ഭാവിച്ചു
ദൈവബലേനമുടക്കിനാൾ കൈകേയി
കൈവല്യശീലൻ പുറപ്പെട്ടു കാനനേ
പ്രാപിച്ചു സൌമിത്രി സീതാസമേതനായ്
ഭൂപാലനന്ദനൻ ഭൂപൻ മഹാരഥൻ
ധരിച്ചു വല്ക്കലം പിന്നെപ്പിരിച്ചു ചെഞ്ചിടാഭാരം
തിരിച്ചു സൂതനും ഗംഗാതരിച്ചു ചിത്രകൂടത്തിൽ
വസിച്ചു കാന്തികൾകൊണ്ടു ലസിച്ചു സൂതനപ്പോൾ
ഗ്രഹിച്ചു ദേവലോകത്തെ ഗമിച്ചു താതനെന്നിതും
വചിച്ചു തല്പദാംഭോജ പതിച്ചോരു ഭരതനെ
തനിച്ചു പാദുകം നൽകിയയച്ചിട്ടത്രിയെച്ചെന്നു
നമിച്ചു ദണ്ഡകാരണ്യേ വസിച്ചു രാഘവൻ തത്ര
മദിച്ചോരു വിരാധനെ വധിച്ചു മാമുനിമാരെ
സ്തുതിച്ചു തീർത്ഥവുമാടി നടന്നു ഘോരകാന്താരേ
കടന്നു ചെന്നഗസ്ത്യന്റെ ഗൃഹത്തിലങ്ങകം പുക്ക്
ഉടനെ വന്ദനം ചെയ്തു പരിചോടേ മുദാ ഗോദാ-
വരീതീരേ വസിക്കുമ്പോൾ; വരിപ്പാനാഗ്രഹത്തോടെ
വരുന്ന ശൂർപ്പണഖയെ മുലയും മൂക്കോടെ
കരവാൾകൊണ്ടുടനാശുഛേദനം ചെയ്തു സൌമിത്രി
കരഞ്ഞു ശൂർപ്പണഖ പോയ് ഖരൻ തന്നോടറിയിച്ചു
ഖരനും ദൂഷണൻ താനും കരുത്തുള്ള ത്രിശിരാവും
പരന്ന വൻപടയുമായ് വന്നനേരം രാഘവൻ
കടുത്ത സായകം ചാലെ തൊടുത്തു രാഘവൻ വേഗാൽ
അടുത്ത രാക്ഷസന്മാരെ കെടുത്തു കാലാന്തികാക്കി
അതു കേട്ടു ദശഗ്രീവനതിലേറം കയർത്താനു

ചതിപ്പാനായ് പുറപ്പെട്ടു മുനിവേഷമവൻ പൂണ്ടു
അത്ഥാവനാകുന്ന മാരീചനെച്ചെന്നു
പൊൻമാൻവടിവാക്കിവിട്ടു ദശാനനൻ
സമ്മോഹമുണ്ടാക്കി രാമന്റെ ചതിക്ക-
മ്മായകൊണ്ടാത്തു വേറാക്കി വേഗേന
മട്ടോൽമിഴിയായ സീതയെത്തൽക്ഷണം
കട്ടുരഥത്തിൽ കരേറ്റി ഗമിക്കുന്ന
ദുഷ്ടനെച്ചെന്നു തടുത്ത ജടായുവെ
വെട്ടിവധിച്ചുകളഞ്ഞു ദശാനനൻ
ചട്ടറ്റലങ്കാപുരത്തെപ്രവേശിച്ചു
കഷ്ടമദ്ദേവിയെയത്ര വെച്ചീടിനാൻ
മാരീചമാനിനെക്കൊന്നോരു രാഘവൻ
തൽപ്രാണദേവിയെക്കാണാഞ്ഞു ഖിന്നനായ്
തമ്പിയോടൊന്നിച്ചു തേടിനടകൊണ്ടു
വമ്പിച്ചുകാനനേ വന്നു ചരിച്ചോരു
വൻപനാം ഗൃദ്ധ്രനെ സംഹരിച്ചീടിനാൻ
കമ്പം വെടിഞ്ഞു കബന്ധനെയും കൊന്നാൻ
സമ്പന്നമോദം ശബരിക്കു മോക്ഷവും
സംഭാവനം ചെയ്തു താനുമനുജനും
പമ്പകടന്നു നടന്നു വരുംവിധൗ
വ്യഗ്രതകൂടാതെ താൻ ചെന്നു വന്ദിച്ചു-
നുഗ്രഹം വാങ്ങി മഹാഗിരിതന്നുടെ
അഗ്രവളരെയപ്പെട്ടിരിക്കുന്ന
സുഗ്രീവനോടൊത്തു സഖ്യവും ചെയ്തിച്ചു
ഉഗ്രങ്ങളായുള്ള സാലങ്ങളും മുറി-
ച്ചുഗ്രനാം ബാലിയെ ബാണേന രാഘവൻ
നിഗ്രഹിച്ചമ്പോടു രാജ്യപ്രതാപവും
സുഗ്രീവനാക്കി കൊടുത്തു വാഴിച്ചു തു
ദിക്കുകൾനാലിലും ജാനകീദേവിയെ

ചിക്കെന്നതേടുവാനായിപ്പുറപ്പെട്ടു
മൎക്കടന്മാരുടെകൂട്ടങ്ങളായതിൽ
തെക്കോട്ടുതേടുവാൻഞാനുംപുറപ്പെട്ടു
അക്കടൽചാടിക്കടന്നതരിക്കെന്ന-
ക്കന്റെലങ്കാപുരത്തെയുംപ്രാപിച്ചു
മൈക്കണ്ണിമാർമണിയാളെയുംകണ്ടുഞാൻ
തൃക്കാഴ്ചവെച്ചിതുരാമാംഗുലീയകം
ചൊല്ലേണ്ടരാമദേവന്റെകൃപകൊണ്ടി-
തൊക്കെയുംസാധിച്ചുഞാനുംവൃകോദര.
മേടിച്ചുചൂഡാമണികെടിച്ചുകല്പകവൃക്ഷം
മുടിച്ചുകാനനമെല്ലാംപൊടിച്ചുരാക്ഷസന്മാർക്കി-
ട്ടടിച്ചുമേഘനാദൻതാൻപിടിച്ചുമൽക്കരംകെട്ടി
പ്പിടിച്ചുരാവണൻമുമ്പിൽഗമിച്ചുരാക്ഷസൻകണ്ടു
ചിരിച്ചുനമ്മുടെവാലുംകരിച്ചുവൈരികളുംവെ-
ന്നടുത്തുഞാനപ്പോൾവാലെടുത്തുമാളികക്കതി
കൊടുത്തുസംഭ്രമമൊന്നുകടുത്തുസംപ്രഹാരത്തി-
ന്നടുത്തുവന്നവർക്കെല്ലാംകെടുത്തുദുഷ്ടരെന്നോണം
കെടുത്തുലങ്കയുംചുട്ടുകരിച്ചുഭസ്മമാക്കിക്കൊ
ണ്ടമർത്ത്യവൈരിവൃന്ദത്തെയമർത്തുവച്ചുഞാൻപോന്നു
സമസ്തങ്ങളറിയിച്ചുപോരിന്നായിപ്പുറപ്പെട്ടു"
പാരാതെകപിശ്രേഷ്ഠന്മാരോടുമൊരുമിച്ചു
വീര്യപുംഗവൻരാമൻവാരിധിതടേചെന്നു
ശ്രീരാഘവനതുംതാനുംപാരാതെപടവീടുമാളോരുറപ്പിച്ചു
അന്നേരംവിഭീഷണൻചെന്നുരാമനെക്കണ്ടു
വന്ദിച്ചുകപികളോടൊന്നിച്ചുവസിപ്പിച്ചു
വെള്ളംമണിയാതെസേതുബന്ധനംചെയ്തു
യാത്രക്കാർക്കൊക്കയുമകെല്ലുവായതുംപിന്നെ
സാധുക്കൾക്കൊക്കമുക്തിഹേതുവായതുംരാമ
സേതുവന്നതിനിപ്പോളെള്ളോളംസംശയമില്ല;

ലംഘിച്ചു സമുദ്രത്തെ ലങ്കയിലകംപുക്ക
ശങ്കിച്ചവണ്ണനോരു ലങ്കാവാസികളെല്ലാം
ഭുക്ഷതപെരുകുന്ന രാക്ഷസഭടന്മാരും
തെല്ലുംതാമസംകൂടാതെ വില്ലുംകുന്തവുംവാളും
കല്ലും വൃക്ഷവും കൃത്തപെല്ലമെന്നിവകൊണ്ടു
തല്ലും തങ്ങളിലോരോമല്ലാതുള്ളലുംവെട്ടും
കൊല്ലുന്നതെന്തൊന്നെന്നു ചൊല്ലുംശേഷമെററം
കുററുകൊണ്ടോരോക്കൂട്ടം പററും പോരാളമായുള്ള
യുദ്ധമിങ്ങിനെക്കൂട്ടി വൃദ്ധന്മാരതിൽ ചിലർ
ഉത്തമരതിൽചിലരിത്തർഭടന്മാരതുനേരം
ധൂമ്രാക്ഷന്മകരാക്ഷൻ യൂപാക്ഷൻപ്രഹസ്തകായൻ
താമ്രാക്ഷൻ വിരൂപാക്ഷൻശോണിതാക്ഷനുംപിന്നെ
കുംഭൻനികുംഭനകമ്പനനെന്നുള്ളോരു
വമ്പടമമ്പോടു നിലിമ്പാരിവൃന്ദവും
കുംഭനാദൻ മേഘനാദനെന്നുള്ള
കുംഭീന്ദ്രവിക്രമന്മാരായവൈരികൾ
സംപ്രഹാരാന്തേമരിച്ചുദിവംപുക്ക
സംഭ്രമത്തോടെപുറപ്പെട്ടു രാവണൻ
രാവണൻ കണ്ഠങ്ങൾ പത്തും കണകൊണ്ടു
രാഘവൻ ഖണ്ഡിച്ചു ഖണ്ഡിച്ചു പിന്നെയും
കുണ്ഠതയെന്നിയെവന്നതുകണ്ടു ദ-
ശകണ്ഠനെ ബ്രഹ്മാസ്ത്രമാകുന്നസായകം
കൊണ്ടുവധിച്ചുപതിപ്പിച്ചുഭൂമിയിൽ
കണ്ടുസ്തുതിച്ചുവണങ്ങി സുരന്മാരും
അണ്ടർകോൻതാനും സുരസ്ത്രീകളുംവന്നു
വേണ്ടുംവിധം പ്രശസ്തംപ്രശംസിച്ചിതു
ഇങ്ങിനെസാധിച്ചുസാധ്യങ്ങളൊക്കെയും
തിങ്ങിനമോദേനരാമഭദ്രസ്വാമി
ലങ്കാധിരാജൻവിഭീഷണൻതാനെന്നു

പങ്ക്തിമുഖഹാക്ഷനം കല്പിച്ചു സീതയെ
വഹ്നിപ്രവേശേന ശുദ്ധയാക്കിക്കൊണ്ടു
ധന്യമാം പുഷ്പകമേറിപ്പുറപ്പെട്ടു
തന്നുടെ സാകേതമന്ദിരം പ്രാപിച്ചു
പട്ടാഭിഷേകവും സാധിച്ചു മന്നിടം
തുഷ്ടിയിൽ രക്ഷിച്ചു വാഴുന്ന കാലത്തു
ലോകാപവാദേന സീതയെ കാനനെ
ശോകേന സന്ത്യജ്യ ലോകാധിനായകൻ
വിശ്വമെല്ലാം വെളുപ്പിച്ചു കീർത്ത്യാ പരം
വിശ്വവീരൻ മമ സ്വാമി രഘൂത്തമൻ
അശ്വമേധങ്ങളും ചെയ്തു ശാന്തരെ
വൈദേഹിപെറ്റവരാണ്ടു ശിശുക്കളും
സാദരമന്നതിൽ ബാലരോടൊന്നിച്ചു
വാൽമീകിമാമുനിശ്രേഷ്ഠനും വന്നുടൻ
നാരായണകഥ കേൾപ്പിച്ചു മാമുനി
ഗീർഭിനാൽ രാമനെ വന്ദിച്ചനന്തരം
വണ്ടാർകുഴൽമണി വൈദേഹി വഹ്നിയിൽ
രണ്ടാമതും പ്രവേശിപ്പാൻ നിയോഗിച്ചു
കൊണ്ടാടിയിലവൾ ഭൂമിപിളർന്നങ്ങു
തണ്ടാരിൽമാതുതാൻ പാലാഴിപുക്കിതു
അന്തകൻതാനതുനേരമയോദ്ധ്യയിൽ
അന്തണവേഷംധരിച്ചു വന്നാദരാൽ
മന്ത്രിച്ചുപോയതുനേരത്തു സൗമിത്രി
യന്ത്രിച്ചു മണ്ടിവൈകുണ്ഠം പ്രവേശിച്ചു
വെക്കം ഭരതനും ശത്രുഘ്നനും ശംഖ-
ചക്രങ്ങളായിച്ചമഞ്ഞൊരനന്തരം
നന്മോടുയാത്രയും ചൊല്ലി രഘൂത്തമൻ
നിർമ്മായവിഷ്ണുസ്വരൂപം ധരിച്ചുടൻ
പാലാഴിപുക്കു ഫണീന്ദ്രതല്പേമുദാ

ശീഘ്രമങ്ങോടിച്ചുകൊൾകവൃകോദര!
വ്യാഘ്രംവരുമ്പോൾ കുറുനരിക്കൂട്ടങ്ങ-
ളൊക്കവേപേടിച്ചുമണ്ടുന്നതുപോലെ
വിക്രമമുള്ള നീകാൎയ്യംലഭിക്കയൊ
ഇത്ഥംപറഞ്ഞുമറഞ്ഞുഘനമാന-
മെത്രയും മോദിച്ചു കുന്തീകുമാരനാം
തത്തിന്നൊരുഗ്രഗച്ചുമവ്യൂഢലെ
വിത്തേശവാടിയിൽ ചെന്നിറങ്ങീടിനാൻ
    കല്ലോലജാലം കളിക്കുന്നതുകണ്ടു
കമലമണിപ്പുറവുമുടയകമലമതുകണ്ടു
കല്യാണിമാരും കളിക്കുന്നതുകണ്ടു
പൊലിമയൊടുചടുലജലവടിവുമതുകണ്ടു
അന്നങ്ങളങ്ങുപറക്കുന്നതുകണ്ടു
അനവരതമവരുടയനടനമതുകണ്ടു
ചക്രവാകങ്ങടെവിക്രമംകണ്ടു
ചടുലമലർമിഴികളുടെകളിവിതമതുകണ്ടു
മത്സ്യങ്ങളോടിനടക്കുന്നതുകണ്ടു
മണമിയലുമതികുസുമനിരകളതുകണ്ടു
മത്തഭൃംഗോദ്യൽപ്രയാണങ്ങൾകണ്ടു
മലർമധുരതരനിരകളതിസപദികണ്ടു
സാരസശൃംഗാരഭാവങ്ങൾകണ്ടു
സരസകരസരസിരുഹനികരമതുകണ്ടു
ചക്രവാകങ്ങടെ ചാപലംകണ്ടു
ചടുലതരുണികളുടയസരസരതികണ്ടു
നക്രങ്ങൾകേറിക്കിടക്കുന്നതുകണ്ടു
നടുവിലഥ ചടുലമതിവിടവുമഥകണ്ടു
വക്രങ്ങളായുള്ള തീരങ്ങൾകണ്ടു
വലിയജലതിരനിരകൾവിരവിനൊടുകണ്ടു
ഗന്ധമപിപംവന്നുപൊങ്ങുന്നതുകണ്ടു

ഗളഗളിതതരരണിതകളപൊലിമകണ്ടു
ഗന്ധർവ്വിമാർവന്നു തിങ്ങുന്നകണ്ടു
ഗഗനചരകലമഖിലമുപരിബതകണ്ടു
കൽഹാരപുഷ്പംനിരന്നതുകണ്ടു
പുളിനതചിനളിനികടെതെളിവുമഥകണ്ടു
ഐരാവതം വന്നിറങ്ങുന്നകണ്ടു
അവനൊടയവിഹരണവുമിഹസപദികണ്ടു
മാരാരിക്രൂറൻ മലിക്കുന്നകണ്ടു
മനോനടെകൊടിയുടയമകരമതുകണ്ടു
ആദിദേവൻെറ തുരഗങ്ങൾകണ്ടു
അരികിലുടനവനൊടയ നരനുമതുകണ്ടു
ഇങ്ങിനെ സൌഗന്ധികപ്പൊയ്കകണ്ടു
ഇതുപുറവുമഥരജനിചരവസതികണ്ടു
ഇംഗിതം ചേരുന്നപുഷ്പങ്ങൾകണ്ടു
ഇതുസകലമിഹസ്ഥലമേതിമനസികണ്ടു
ചാടിമെല്ലവെപുഷ്പവാടിയിൽ ഭീമസേനൻ
മോടിയിൽ മുടിതന്നിൽ ചൂടിനല്ലൊരു പുഷ്പം
പേടിപൂണ്ടുനക്രങ്ങളോടിദ്ദൂരവെമാറി
താടിമീശയും മേനിമൂടിരോമവും കൊണ്ടു
പാടിവാരിജംതന്നിലോടീടുമരയന്നം
വാടീടാത്തപുഷ്പങ്ങൾതേടീടും ചക്രവാകം
കോടിസാഗരങ്ങളിൽക്രീഡിയെത്രയുമുള്ളിൽ
പേടികാരണം തമാസാരസങ്ങളിൽനിന്നു
സാരസങ്ങളുമെല്ലാം ദൂരത്തുപറന്നങ്ങു
തീരത്തുവസിക്കുന്നാധിക്യമുടയൊരു
വീരൻ ഭീമസേനൻതാൻ ചാരതചാമിയലുകൽ
ഹാരത്തെ കരംകൊണ്ടു കണ്ടിച്ചു മുതലയെ
മണ്ടിച്ചുവരുന്നതും കണ്ടപ്പോളുരഗരും
ഞെറ്റിച്ചുപുറപ്പെട്ടു ശത്രുക്കളൊരുമൊട്ടു

കിന്നരന്മാർ പലർകൂടിച്ചെന്നുകൊ-
ണ്ടഭിമാനംകൊണ്ടാപത്തിടകൂടി

കൽഹാരപുഷ്പങ്ങൾ കട്ടുപറിക്കുന്ന
കള്ളാനിനക്കടികൊള്ളുമെന്നിങ്ങനെ
കൊള്ളാമഹംഭാവമെന്തെടാ! കശ്മല!
വെള്ളത്തിൽനിന്നങ്ങു കേറിനിന്നീടുക
കല്യാണസൌഗന്ധികം വന്നുമോഷ്ടിച്ചു
മെല്ലെത്തിരിച്ചങ്ങുകൊണ്ടുപോവാൻനിന-
ക്കില്ലെടാ സാമർത്ഥ്യമല്ലോ മഹാജള!
നില്ലെടാ നിന്റെവിനാശം വരുംധ്രുവം
ഞങ്ങടെ തമ്പുരാനായ ധനേശ്വരൻ
ഞങ്ങളെക്കാവല്ക്കുകല്പിച്ചിരിക്കുന്നു
എങ്ങാനുമീവക പുഷ്പംപറിക്കുമോ
ചങ്ങാതിമോഹിച്ചതെല്ലാം വൃഥാഫലം
കല്പവൃക്ഷങ്ങടെപുഷ്പങ്ങളെക്കാളു-
മുത്തമമാകുന്നകൽഹാരപുഷ്പങ്ങൾ
കെല്പോടുകൊണ്ടുവന്നാലാക്കിതമ്പുരാൻ
എപ്പൊഴുമങ്ങിതല്ലാതില്ല ചിന്തിതം
ഒമ്പതുകൂട്ടം നിധിവെച്ചിരിക്കുന്ന
തമ്പുരാനിപ്പോളതിലും വിശേഷിച്ചു
പൊൻപൂവിലേറെയുണ്ടെന്നു ധരിക്കുന്നു
വമ്പുള്ളടന്നാൽ കണക്കില്ലപൂരുഷ!
തമ്പുരാനിപ്പോളുടുപ്പാൻകൊടുക്കുന്ന
തെണ്ണിയെന്നാൽപത്തുന്നൂറിൽകുറവില്ല
പൊൻപൂവുചൂടാനവർക്കുകൊടുക്കണ-
മമ്പത്തുമമ്പതും നിത്യം ചിലവുണ്ട്
അമ്മമാർക്കൊക്കെയും വെവ്വേറെ വെവ്വേറെ
ചെമ്മെ പകുത്തുകൊടുക്കുന്നു ഞങ്ങൾക്കു
തിന്മാൻ പുകയില വെറ്റിലപാക്കെന്ന

തമ്മമാർതന്നപ്പുലത്തുന്നതെന്നറി
കുററംവെച്ചതിപ്പുറത്തിറക്കീട്ടവാൻ
മറവുള്ളമന്ത്രികൾ നോക്കുന്നതുകൊണ്ടു
ചെറവും ഫലിക്കയില്ലമ്മമാർ ഞങ്ങൾക്കു
കൊററിന്നുംതേപ്പാനുമെല്ലാംതരുമല്ലോ
മോഷണംതെല്ലുണ്ടിവൎക്കുന്നതങ്ങടെ
ദൂഷണക്കാർചെന്നു മൂപ്പിലെക്കേറ്റിച്ചാൽ
വ്യൂഷണിക്കാരും പലരുണ്ടവരുടെ
ഭീഷണികൊണ്ടുഭയമില്ല ഞങ്ങൾക്കു
പെൺപിറന്നോർ ചെന്നുണർത്തിച്ചതൊന്നുമി-
തമ്പുരാൻ കേൾക്കാതിരിക്കില്ല നിശ്ചയം
പൊൻപൂവുകാക്കുന്ന ഞങ്ങളെ വെച്ചേച്ചു
പെൺപിറന്നോൎക്കുസംസാരമില്ലഹോ!
കാൎയ്യക്കാരുണ്ടു മേൽനോക്കിയഛന-
ങ്ങാൎയ്യപ്പട്ടരച്ചന്മാർപലരുണ്ടു
കോയിമ്മമാരുണ്ടുപിള്ളക്കാരുണ്ടു
നായന്മാരായുള്ളകമ്പടിക്കാരുണ്ടു
ലന്തക്കഴുതക്കാർപതിനെട്ടു പുള്ളിയു-
ണ്ടന്തമില്ലിപ്പോളുള്ളകാപ്പിരിതന്നി
ലന്തണന്മാരും പ്രഭുക്കളും ഭൃത്യരും
ചന്തമേറീടും പണിക്കരന്മാരും
എന്തിന്നനേകംപറഞ്ഞിട്ടുകാൎയ്യം
ചിന്തിച്ചുകണ്ടാലിതിന്നൊത്തരാജ്യമി-
ന്നന്തികംതന്നിലുംദൂരത്തുമില്ലെന്നു
സന്തതംചൊല്ലുന്നുസൎവ്വജനങ്ങളും
ഇവ്വണ്ണമുള്ളകുബേരന്റെനാട്ടിനു
നിവന്നുകേറിക്കവെന്നുതുടങ്ങിയാ-
ലീവന്നതെങ്ങിനെന്നകനാളുന്നനി
ഭാവിച്ചതൊന്നുംനടക്കയില്ലേതുമേ;

ഇക്കണ്ടതെങ്ങൾക്കെജ്മാനനേകന–
ണ്ടുൾക്കാമ്പിലായാൾക്കതെല്ലുംഭയമില്ല;
ചൊൽക്കൊണ്ടരാക്ഷസൻക്രോധവശനെന്നു
ശിക്ഷകളൊക്കെയറിയപ്പോരുപൂരുഷൻ;
ക്രോധവശനെന്നപേരുകേട്ടാൽതന്നെ
ബോധംവരുംനിനക്കായാളെവിക്രമം,
വമ്പനാമങ്ങോൻകയറ്റുവരുന്നതിൻ-
മുമ്പേതിരിക്കനെപ്പോലുള്ളോർകനിശം!
പൊൻപൂപറിക്കുന്നതിന്നുപ്പിടിപെട്ടു
ചെമ്പുകിടാരത്തിലിട്ടുവറുക്കാതെ
തമ്പുരാൻതൃക്കാലിണയാണതൊട്ടുല്ല
ഡംഭുകാട്ടാതെന്നടക്കനീദുർമ്മതേ!
ശംഭുസഖന്റെസരസ്സിലെപ്പുഷ്പംത–
ന്നിമ്പുപോലുംകൊണ്ടുപോവാൻകഴിവരാ
ഇത്തരംഭാഷിച്ചുചെന്നടുത്തീടുന്ന
നക്തഞ്ചരന്മാരെയൊക്കെഗദകൊണ്ടു
താഡിച്ചുതാഡിച്ചുമണ്ടിച്ചുമണ്ടിച്ചു
താമസിക്കാതെകയറ്റുവൃകോദരൻ;
തല്ലുകൊണ്ടീടിനകിങ്കരന്മാരുടെ
കണ്ണുപോയിചിലർകാലുപോയിചിലർ,
എല്ലൊടിഞ്ഞുചിലർപല്ലുപോയെന്നല്ല
വല്ലാതെദേഹംവളഞ്ഞുപോയിചിലർ,
ക്ഷേവേചെന്നങ്ങുക്രോധവശൻതന്റെ
കാൽക്കൽപതിച്ചുപറഞ്ഞുതുടങ്ങിനാർ;
വക്കാണമെന്നപൊണ്ണത്തടിയനാം
ധിക്കാരിമാനുഷൻപോന്നുവന്നിങ്ങിനെ
ചൊൽക്കൊണ്ടകല്യാണസൌഗന്ധികക്കൂട്ട–
മൊക്കെപ്പറിച്ചുകരസ്ഥമാക്കിക്കൊണ്ടു
നിൽക്കുന്നനേരത്തുഞങ്ങൾവിരോധിച്ചു

മുഷ്കരുള്ളവനിഹതെല്ലുംഭയമില്ല;
എന്നല്ലതങ്ങളെത്തല്ലിയോടിച്ചവൻ
പിന്നെയുംപുഷ്പംപറിക്കുന്നുകശ്മലൻ
ഭണ്ഡുകമെട്ടുതാങ്ങെയതിപ്പിടിച്ചുടൻ
കണ്ണുംചുവത്തിക്കയർത്തുവരുന്നൊരു
കാലനെപ്പോലെകരുത്തുള്ളവൻതന്നെ
കാലനുംക്രൂരതതടുപ്പാൻവശമല്ല:
കാവൽനിരകൾപിടിച്ചുകിങ്കരന്മാർതങ്ങളും
ധാവനംചെയ്തുപോരയെന്നതെന്നല്ല
ശൃക്കമുറിഞ്ഞിട്ടുമുഞ്ഞിചതഞ്ഞിട്ടു
കാൽക്കമുടക്കംചിലർവന്നുപിന്നെ
നാക്കുമുറിഞ്ഞുപോയ്വാക്കുപുറപ്പെടാ
ചാക്കമാത്രംപുനരാർക്കുംലഭിച്ചീല;
നോക്കുന്നദിക്കിലിപ്പൊണ്ണൻഗദയുമായ്
പാഞ്ഞെൻക്കാൽവൻവരുന്നെന്നുതോന്നുന്നു
രാക്ഷസാധീശ!രാജരാജൻതന്റെ
രക്ഷനായുള്ളോരുഭൃത്യൻമഹാബലൻ
കാൽക്ഷണംവൈകാതെചെന്നപ്പുരുഷനെ
കാലന്നുകാക്കവൊനെന്നേതടിക്കുന്നു
എന്നുള്ളകിങ്കരന്മാരുടെവാക്കുകേ-
ട്ടൊന്നുകയർത്തുപുറപ്പെട്ടുതൽക്ഷണം
വാളുംപരിചയുംകയ്യിലാക്കിക്കൊണ്ടു
ചീളെന്നുചെന്നുതട്ടുത്തുനിശാചരൻ
നില്ലെടാമൂഢാ!നിനക്കിന്നുനമ്മുടെ
കൽഹാരപുഷ്പംകവർന്നതുകാരണം
വല്ലാതഹംഭാവമെല്ലാംശമിപ്പതി-
നുള്ളൊരുസംഗതിവന്നുകൂടീജള!
വിക്രമിയാകുന്നക്രോധവശൻപടു
ശക്രനെപ്പോന്നുജയിച്ചുപലകുറി

ദിക്കരികളങ്ങൾതെല്ലിത്ത കുതെത്താമെ
ദിക്കുകൾപത്തുംജയിച്ചുവിളങ്ങുന്ന
നക്തഞ്ചരേന്ദ്രനെപ്പേടികൂടാതെനീ
മത്തനായ്പ്പിന്നിലധികസൌഗന്ധികം
കട്ടുകൊണ്ടോടുവാൻഭാവിക്കയാലിന്നു
വെട്ടുകൊണ്ടന്തകൻവീട്ടുപുക്കീടുമെ
അഷ്ടലോകാധിപന്മാരിൽവച്ചേറ്റവും
ശ്രേഷ്ഠനാംവിത്തേശനാഥൻറെപുഷ്പങ്ങൾ
കിട്ടുമോശ്വാനാ!നിനക്കെടാദുർമ്മതേ?
കിട്ടുംതലയ്ക്കിട്ടുവെട്ടു മനോർക്കനീ
മറ്റുള്ളദിക്കിൽനടന്നുഫലിപ്പിച്ചു
മറ്റുള്ളവിദ്യകളെല്ലാംപ്രയോഗിച്ചു
തെറ്റെന്നുകൂട്ടംവിതറുകെട്ടിക്കൊണ്ടു
മുറ്റംനടക്കുന്നകൂട്ടങ്ങളൊക്കെയും
ഇട്ടിക്കിൽവന്നുമടങ്ങാതെയായമി–
ല്ലിത്രനാളുംകണ്ടുപോകുന്നതങ്ങിനെ
ഇന്നവിതഴിപ്പിക്കുന്നതൊണ്ടുഞാൻ
എന്നോടെതിർപ്പാൻമതിയാകയില്ലിനി
ചെട്ടെന്നുനിന്നെജയിച്ചീലതൊന്നെങ്കി–
ലിട്ടതല്ലേൻറെപേരമരന്നാണനിൻറെ
മസ്തകംവെട്ടിപ്പിളർക്കുന്നതുണ്ടുഞാൻ
ഹന്തസന്നാഹപ്രതിജ്ഞചെയ്യുന്നുഞാൻ
മൺകുടംതെങ്ങലിചട്ടികലങ്ങളും
മൺകൊണ്ടുകൊട്ടിയുണ്ടാക്കുംകുശവൻതാൻ
പങ്കജസംഭവബ്രഹ്മാവുതാനെന്നു
സങ്കല്പമുള്ളോർമുഴക്കുന്നസാമ്പ്രതം
സൃഷ്ടിക്കചെന്നുള്ളതിന്നവിധിയെന്ന
പുഷ്ടിക്കചെയ്യുംപ്രവൃത്തിയെന്നിങ്ങനെ
അഷ്ടിക്കവേണ്ടിക്കലംകൊട്ടിവിൽക്കുന്നു

ജൃഷ്ടിക്കഹംഭാവമസ്തോശിവശിവ!
എന്നതുപോലെജനങ്ങളെല്ലാംസമ-
മെന്നനിനക്കുള്ളിലുണ്ടാമഹംഭാവം
ഇക്കാലമായതു പൊക്കപ്പെടിപ്പിപ്പു
നിക്കണ്ടരാത്രിഞ്ചരേന്ദ്രൻമഹാബലൻ
ങ്ങൾക്കനേകങ്ങളൊരു മിന്നാമിനുങ്ങുപോ-
ലക്കണക്കായ്‌വരും നിന്റെ പരാക്രമം
അളകാമന്ദിരംതന്നിലിളകാതെയിരിക്കുന്ന
ഇളപ്പിള്ളിസ്വതന്ത്രന്റെകളികളികളംതന്നിൽ
കിളിന്തുണ്ടായൊരുപുഷ്പമൊളിച്ചുകൊണ്ടുപോവാനായ്
പുളച്ചുവന്നൊരുനിന്റെ തിളപ്പുപൊങ്ങിവിളങ്ങുന്നു.
വെളിച്ചെണ്ണക്കിടാരത്തിൽ വലിച്ചിട്ടുവറക്കാതെ
നിലച്ചീടില്ലനിക്കുള്ളിൽജ്വലിച്ചീടുന്നൊരുകോപം
കലച്ചു വില്ലതുനന്നായ്‌തൊടുത്തുബാണമെയ്യുമ്പോൾ
മലച്ചുവീണുനീയങ്ങുമരിച്ചുപോമതല്ലെങ്കിൽ
പിടിപ്പിൻമുഷ്ടികൾകൊണ്ടുകൊട്ടപ്പിൻനിങ്ങളുമൊട്ടു
നടപ്പിൻമന്ദനെക്കെട്ടിയെടുപ്പിൻമന്ദിരേ ചെന്നു
കടപ്പിൻചോരനെക്കൊന്നുകൊടുപ്പിൻമന്ദനോടിതം
വപിച്ചുകാഴ്ചയായ്‌വച്ചുവണങ്ങിപ്പുരുവിൻ നിങ്ങൾ
ഇത്തരംഭർത്സ്യാക്ഷരമുന്നാദൃഷ്ടരോ-
ടുത്തരം സത്വരം ചൊന്നാൻ വൃകോദരൻ
മത്തരാം നിങ്ങടെ വംശംമുടിച്ചതൊ-
ന്നുത്തരാശാവരനായ കുബേരന്റെ
പത്തനംകത്തിക്കഴിച്ചങ്ങതിൽപെട്ടു
വിത്തങ്ങളെല്ലാം കരസ്ഥമാക്കീടുവൻ;
പത്തിലൊന്നുകറവുള്ളുനിക്ഷേപങ്ങ-
ളൊത്തവണ്ണംചെന്നു വേഗേനഭൂതലം
കത്തിക്കഴിച്ചെടുത്തുഞാനാത്മപാ-
യെത്തുന്നതുണ്ടുമൽപത്തനേസത്വരം,

പോട! കരാള! നിശാചര! നീശാ
മൂഢ! രണത്തിനവാകാതുണ്ണ സമ!
ക്രൂരപ്രയോഗം തുടങ്ങുന്നനേരത്തു
നാട്ടംതികത്തുടനോട്ടം ജള! നിന്റെ
നാട്ടവെടിഞ്ഞങ്ങുപോട്ടെപോട്ടംകല-
നോട്ടുള്ള സംഗരംകൂടാതെ പോകയില്ലോടായ് കിലിനു ന്
തന്നത്താനറിയാതെതന്നെക്കാറംബലമുള്ള
ധന്യന്മാരോടെ ചൊന്നുസന്നാഹങ്ങളുടെന്നാൽ
പിന്നെത്താനറിയാറാമെന്നുനീധരിച്ചാലും
മന്നിലുംസുരലോകംതന്നിലുംപുകഴ്‌ന്നോരു
മന്നവൻവൃകോദരൻതാനെന്നുധരിച്ചാലും
ഇന്നുള്ളവിത്തന്മാരൊന്നുംനമ്മുടെനേരെ
നിന്നുസംഗരംചെയ്യുകില്ലശങ്കയില്ലേതും
അയ്യോരാക്ഷസാധമ! നീയ്യോനമ്മോടുയുദ്ധം
ചെയ്യാമെന്നോരുബാണമെയ്യാനായ് പുറപ്പെട്ടു
അയ്യോ! ഭോഷരെ! നിങ്ങളുയ്യായിരവുംകോടി
ലക്ഷവുംസമ്പാദിച്ചിട്ടെക്കുന്നവർക്കെന്റെ
പക്ഷമായ് പുറപ്പെട്ടതൽക്ഷണംവരുന്നാകി-
ലിക്ഷണമടിച്ചുഞാൻതൽക്ഷണംമുടിച്ചീട്ടും
പക്ഷികൾക്കൊരുപോലെഭക്ഷിപ്പാൻവകയാക്കും
ഇത്തരംപറഞ്ഞുഗദകൊണ്ടുവേഗേന
യുദ്ധംതുടങ്ങിമടങ്ങാതെപാണ്ഡവൻ,
നക്തഞ്ചരന്മാരുമത്യുന്നതകോപേന
യുക്തരായ് ഘോരപ്രയോഗംതുടങ്ങിനാർ
രൂക്ഷമാംവണ്ണംകയർത്തുവരുന്നോരു
യക്ഷലക്ഷത്തെയുംതൽക്ഷണംമാരുതി,
ക്ഷിപ്രംഗദകൊണ്ടുതാഡിച്ചുമണ്ടിച്ചു
പുഷ്പങ്ങളെല്ലാമറുത്തുസമ്പാദിച്ചു
കെട്ടിത്തലയിലെടുത്തുപുറപ്പെട്ടു

പെട്ടെന്നു ചെന്നുകപീന്ദ്രനെവന്ദിച്ചു
ഗന്ധവാഹാത്മജൻമോദേനസാദരം
ഗന്ധമാദനാരണ്യേ നപോയ് ചെന്നുടൻ
തത്രവാടിവൊട്ടുവായുസുതൻധൎമ്മ-
പുത്രരെയുംഭാൎയ്യമാരെയുംകണ്ടുടൻ
സന്തുഷ്ടനായ്നിന്നുവന്ദിച്ചുജ്യേഷ്ഠനെ
ചന്തമേറുംനല്ലപുഷ്പങ്ങളൊക്കവേ
ദ്രൌപതിതന്നുടെകയ്യിൽകൊടുത്തിതു
ദ്രുപദിനന്ദനൻ ദ്രുപന്നമഹാരഥൻ
ഇങ്ങനെകല്യാണസൌഗന്ധികാൎപ്പണം
മംഗളംചാരുകല്യാണംശുഭംശുഭം.

കല്യാണസൌഗന്ധികം

ശീതങ്കൻതുള്ളൽ

സമാപ്തം.

—+—

